



# മലങ്കരസഭ

ദ്വൈവാരിക

പുസ്തകം 24 | 1970 മെയ് 1, 15 | ലക്കം 9, 10




ഇന്ത്യയിതിൽ–മാത്തോമ്മാശ്ലീഹാ–നട്ടുവളർത്തിയ മുന്തിരിയിൽ
രോമാഞ്ചം ലോകക്കുളവാക്കി; സ്ഥിതിചെയ്യുന്ന മണിപ്രാവേ
ദിവ്യമഹാമഹിമ ശ്രീമാൻ–മോറാൻ മാർ ബസ്സേലിയോസ്
ഔഗേൻപ്രഥമൻതിരുമേനീ–കരുണാനിധികാതോലിക്കാബാവാ!
നീണാൾ വാണാലും

(എനോനോ നഹറോ ശാറീറോ–രീതി)

(സിംഹാസനാരോഹണദിനം മെയ് 22, തിരുനാൾ ജൂൺ 26)

# മലങ്കരസഭ

ദ്വൈവാരികം

പുസ്തകം 24 | 1970 മെയ് 1, 15 | ലക്കം 9, 10



## വിഷയവിവരം



പത്രാധിപർ എഴുതുന്നു:—

## i പ. ബാവാ തിരുമനസ്സിലെ സിംഹാസനാരോഹണദിനം

ഈ മാസം 22—ാംതീയതി വെള്ളിയാഴ്ച, പ. കാതോലിക്കാബാവാ തിരുമനസ്സിലെ 7—ാം സിംഹാസനാരോഹണദിനമാണ്. തിരുമനസ്സിലെ ദീർഘായുസ്സിനും ആരോഗ്യത്തിനുംവേണ്ടി പ്രാർത്ഥിക്കുവാനും, തിരുമേനിക്കു മംഗളങ്ങൾ ആശംസിക്കുവാനും, സഭാജീവിതത്തിൽ നാം കൂടുതൽ ശക്തി യാജ്ജിക്കുവാനും ഈ ദിനാചരണം പ്രയോജനപ്പെടുത്തേണ്ടതാണ്. മാർ തോമ്മാശ്ളീഹായുടെ പൗരസ്ത്യസിംഹാസനാധിപതിയായിരിക്കുന്ന പ. പിതാവിന്റെ വ്യക്തിപരമായ ജീവിതത്തിൽ വിളങ്ങുന്ന ലാളിത്യവും വിനയവും പ്രാർത്ഥനാജീവിതവും നോമ്പും നമുക്കോരോരുത്തർക്കും മാതൃകയായിരിക്കട്ടെ. തിരുമേനിക്കു 'മലങ്കരസഭ' ഭക്തിപൂർവ്വം ഭാവുകങ്ങൾ നേർന്നുകൊള്ളുന്നു.

### വിശേഷദിവസങ്ങൾ—1970 ജൂൺ

| | |
|---|---|
| 6 ശ. | യൂയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (പരുമലസിമ്മനാരി) |
| 7 ഞാ. | പെന്തിക്കുസ്തിക്കുശേഷം 3—ാം ഞായറാഴ്ച. |
| 11 വ്യാ. | മാർ ബർത്തുൽമായി ശ്ലീഹായുടെ ഓർമ്മ, മാർ ശെമഓൻ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ (കോട്ടയം പുത്തൻ പള്ളി) |
| 14 ഞാ. | പെന്തിക്കുസ്തിക്കുശേഷം 4—ാം ഞായറാഴ്ച. |
| 15 തി. | ദൈവമാതാവിന്റെ നാമത്തിൽ ആദ്യം പള്ളി സ്ഥാപിച്ചതിന്റെ ഓർമ്മ. |
| 16ചൊ. | ശ്ലീഹാനോമ്പാരംഭം. |
| 19 വെ. | ശ്ലീഹായും സഹദായും ആദ്യം വി. കുർബ്ബാന അനുഷ്ഠിച്ചവനുമായ മാർ യാക്കോബിന്റെ ഓർമ്മ. |
| 21 ഞാ. | പെന്തിക്കുസ്തിക്കുശേഷം 5—ാം ഞായറാഴ്ച. |
| 24 ബു. | മാർ യോഹന്നാൻ മാംദാനായുടെ ജനനത്തിന്റെ ഓർമ്മ. |
| 28 ഞാ. | പെന്തിക്കുസ്തിക്കുശേഷം 6—ാം ഞായറാഴ്ച. |
| 29 തി. | x ശ്ലീഹാനോമ്പുവീടൽ, മാർ പത്രോസ് മാർ പൗലൂസ് ശ്ലീഹന്മാരുടെ ഓർമ്മ. |
| 30ചൊ. | പന്ത്രണ്ടുശ്ലീഹന്മാരുടെ ഓർമ്മ. |

## ii ദിവംഗതനായ പ. അലക്സിപാത്രിയർക്കീസ്

മോസ്ക്കോ പാത്രിയർക്കീസും, റഷ്യൻ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനുമായ അലക്സിപാത്രിയർക്കീസ് തിരുമേനി മലങ്കരഓർത്തഡോക്സ് സഭയുടെ ഒരു ഉത്തമസുഹൃത്തായിരുന്നു. അദ്ദേഹത്തിന്റെ ദേഹവിയോഗത്തിലുള്ള അഗാധമായ ദുഃഖം രേഖപ്പെടുത്തിക്കൊണ്ടു പ. കാതോലിക്കാബാവാ തിരുമേനി, മെത്രാപ്പോലീത്താ നിക്കോദീം തിരുമേനിക്കു കേബിൾ അയക്കുകയുണ്ടായി.

പാത്രിയർക്കീസിന്റെ ദേഹവിയോഗം റഷ്യൻ ഓർത്തഡോക്സ് സഭയ്ക്കു പ്രത്യേകിച്ചും ക്രൈസ്തവസഭകൾക്കു പൊതുവേയും ഒരു നഷ്ടമാണ്. ബോൾഷവിക്കു വിപ്ളവവും തുടർന്നു റഷ്യയിലുണ്ടായ കമ്മ്യൂണിസ്റ്റാധിപത്യവും ദൈവവിശ്വാസത്തെയും മതബോധത്തെയും നിർമ്മാർജ്ജനംചെയ്യത്തക്കവിധമുള്ള പരിപാടികൾ ഉൾക്കൊള്ളുന്നതായിരുന്നു എന്നു പൊതുവെ പറയാം. റഷ്യൻസഭയുടെ പ്രവർത്തനസ്വാതന്ത്ര്യം വളരെയധികം നിരോധിക്കപ്പെട്ടു. സഭയുടെ നിലനില്പുതന്നെയും സംശയാസ്പദമായി. അനേകം ക്രൈസ്തവർ വിദേശങ്ങളിൽ അഭയം പ്രാപിക്കേണ്ടിവന്നു. (ഇങ്ങനെയാണ് അമേരിക്കയിൽ ഓർത്തഡോക്സ്‌സഭ സ്ഥാപിതമാകാൻ ഇടയായതു") റഷ്യൻ സഭ മററു സഭകളിൽനിന്നും ഒററപ്പെട്ട ഒരു നിലയിലായിത്തീർന്നു. ഇപ്രകാരം വ്യാമിശ്രമായ ഒരു ചുററുപാടിലാണ് സെർജ്യസ് പാത്രിയർക്കീസിന്റെ പിൻഗാമിയായി 1945 ഫെബ്രുവരി 4-ാംതീയതി അലക്സി പാത്രിയർക്കീസ് സിംഹാസനാരോഹണം ചെയ്തത്. രാഷ്ട്രീയാധികാരികളെ പ്രകോപിപ്പിക്കാതെയും, എന്നാൽ സഭയുടെ സനാതനമൂല്യങ്ങൾ കൈവിടാതെയും സഭാഭരണം നിർവ്വഹിക്കാൻ അദ്ദേഹത്തിനു സാധിച്ചതു് ഒരു നിസ്സാര കാര്യമല്ല.

റഷ്യൻ ഏകാധിപതിയായിരുന്ന മാർഷൽ സ്റ്റാലിന്റെ മരണശേഷം റഷ്യൻഭരണനയത്തിൽ വന്ന വ്യതിയാനവും ക്രൂഷ്ചേവിന്റെ സമാധാനകാംക്ഷയും റഷ്യൻസഭയെ സംബന്ധിച്ചിടത്തോളം താരതമ്യേന മെച്ചപ്പെട്ട ഒരു പുതിയ അദ്ധ്യായം തുറക്കുന്നതിനു പ്രേരകമായി എന്നു വിശ്വസിക്കാം.

1961 നവംബറിൽ ന്യൂഡൽഹിയിൽവച്ചു നടത്തപ്പെട്ട അഖിലലോകസഭാകൗൺസിലിൽ റഷ്യൻപ്രതിനിധികൾ സന്നിഹിതരായതു് ഇതര ക്രൈസ്തവസഭകളെ ഒരു വിധത്തിൽ അത്ഭുതപ്പെടുത്തുകതന്നെചെയ്തു. പാത്രിയർക്കീസ് അലക്സി റഷ്യൻസഭയ്ക്കു് അഖിലലോകസഭാകൗൺസിലിൽ അംഗത്വം സമ്പാദിക്കയും തുടർന്നു് സഭ പ്രസ്തുത കൗൺസിലിന്റെ പ്രവർത്തനങ്ങളിൽ സഹകരിച്ചുവരികയുമാണ്.

1961 ഡിസംബറിൽ റഷ്യൻപ്രതിനിധിസംഘം മലങ്കരസഭയേയും പ. കാതോലിക്കാബാവാ തിരുമേനിയെയും സന്ദർശിച്ചതു് ഒരു പ്രധാന സംഭവമാണ്. 'അപ്പോസ്തോലനായ മാർ തോമ്മായുടെ പിൻഗാമിയെയും അദ്ദേഹത്തിന്റെ സഭയേയും റഷ്യൻ ഓർത്തഡോക്സ് സഭയുടെയും അലക്സി പാത്രിയർക്കീസിന്റെയും നാമത്തിൽ ഞങ്ങൾ അഭിവാദനം ചെയ്യുന്നു' എന്ന ആമുഖത്തോടെയാണ് ആർച്ചുബിഷപ്പ് നീക്കോദിം സംഭാഷണമാരംഭിച്ചതു്. പാത്രിയർക്കീസിന്റെ സ്നേഹസൂചകമായി കൊടുത്തയച്ച വിലയേറിയ സമ്മാനങ്ങൾ നിക്കോദീം തിരുമേനി പ. ബാവാ തിരുമേനിക്കു സമർപ്പിക്കുകയും തിരുമേനിയെ റഷ്യൻസഭ സന്ദർശിക്കാൻ ക്ഷണിക്കുകയും ചെയ്തു. ഇങ്ങനെ മലങ്കര ഓർത്തഡോക്സ്‌സഭയും റഷ്യൻ ഓർത്തഡോക്സ്‌സഭയും തമ്മിലുള്ള സൗഹൃദബന്ധം ആരംഭിച്ചു.

1963 ജൂലൈ ൽ മോസ്ക്കോയിൽവച്ചു നടത്തപ്പെട്ട, പാത്രിയർക്കീസിന്റെ എപ്പിസ്ക്കോപ്പൽ സ്ഥാനാഭിഷേകരജതജൂബിലിയിൽ പ്രത്യേകം ക്ഷണിക്കപ്പെട്ടതനുസരിച്ചു് നമ്മുടെ സഭയുടെയും പ. കാതോലിക്കാബാവായുടെയും പ്രതിനിധികളായി മാർ അത്താനാസ്യോസ്, ദാനിയേൽ മാർ പീലക്സീനോസ് എന്നീ തിരുമേനിമാർ പങ്കുകൊണ്ടു. വളരെ സ്നേഹനിർഭരമായ സ്വീകരണമാണു നമ്മുടെ പിതാക്കന്മാർക്കു് അവിടെ ലഭിച്ചതു്. അലക്സി പാത്രിയർക്കീസ് തിരുമേനി നമ്മുടെ സഭയെപററി പ്രസ്താവിച്ച വചനങ്ങൾ അദ്ദേഹത്തിനു് ഈ സഭയോടുള്ള സ്നേഹബഹുമാനങ്ങൾ എത്രമാത്രമെന്നു വ്യക്തമാക്കുന്നു:-

"We rejoice with all our heart at the establishment of ties of Christian

love between the ancient Apostolic Malabar Church and the Russian Orthodox Church. The presence here of the representatives of Indian Christianity, founded by St. Thomas the Apostle, recalls the days after the Resurrection of our Lord when the doubting disciple was told: "Reach hither thy finger and behold my hands; and thrust it into my side; and be not faithless, but believing" (John. 20: 27). Are not these words of the Redeemer also addressed to us who behold the wounds inflicted on the body of the Church of Christ by division? And will not the problem of the pre-Chalcedonian Churches, firmly bearing from the days of old their Christian testimony, which is very similar to the one we bear, be resolved by a deeper perception of the selfsame, even if wounded, body of our Lord?".

മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമനസ്സിലെ ദേഹവിയോഗവാർത്ത അറിഞ്ഞമാത്രയിൽ പാത്രിയർക്കീസ് തിരുമേനി അയച്ച കേബിളിലെ ഒരു വാചകം പ്രത്യേകം ശ്രദ്ധേയമത്രേ. 'We remember his works directed to establishing fraternal relations between our Churches. In thought We Kiss the deseaser".

ഇപ്പോഴത്തെ പ. കാതോലിക്കാബാവാ തിരുമേനിയുടെ സിംഹാസനാരോഹണത്തിലും പ. അലക്സി പാത്രിയർക്കീസ് ആശംസകളും അനുമോദനങ്ങളും അയക്കയും, പിന്നീടു തന്റെ പ്രതിനിധികൾവഴിയായി സമ്മാനങ്ങൾ അയച്ചുതന്നു തന്റെ സ്നേഹബഹുമാനങ്ങൾ വ്യക്തമാക്കുകയും ചെയ്തു. മാത്രമല്ല പ. കാതോലിക്കാബാവാ തിരുമേനിയെ മോസ്കോയിലേക്കു ക്ഷണിക്കുകയുമുണ്ടായി. പ്രായാധിക്യവും ക്ഷീണവും മൂലം ബാവാതിരുമേനിക്കു മോസ്കോ യാത്ര പ്രയാസകരമാകയാൽ തിരുമേനിയേയും നമ്മുടെ സഭയേയും പ്രതിനിധീകരിച്ചുകൊണ്ടു 1967 ഡിസംബറിൽ മാർ സേവേറിയോസ്, തോമസ് മാർ തീമോത്തിയോസ് എന്നീ തിരുമേനിമാർ ഉൾപ്പെട്ട ഒരു ഡലിഗേഷൻ മോസ്കോയിലേക്കു പോയി. (ആ യാത്രാവിവരണമാണ് മാർ തീമോത്തിയോസ് തിരുമേനി 'മലങ്കരസഭ'യിലൂടെ എഴുതിക്കൊണ്ടിരിക്കുന്നത്.) റഷ്യയിൽ പാത്രിയർക്കാസിംഹാസനം പുന:സ്ഥാപിതമായതിന്റെ 50-ാം വർഷം തികയുന്ന ജൂബിലി 1968 ജൂണിൽ ആഘോഷിക്കപ്പെട്ടതിലും നമ്മുടെ സഭയെയും പ. കാതോലിക്കാബാവാ തിരുമേനിയെയും പ്രതിനിധാനം ചെയ്തു മാർ ക്ലീമ്മീസ് തിരുമേനിയും, ഫാദർ ജോർജ്ജ് കൊററാലിലും പങ്കെടുത്തു. തിരിച്ചെത്തിയ മാർ ക്ലീമ്മീസ് തിരുമേനി പ്രസ്താവിച്ചതു 'റഷ്യൻസഭ വളർന്നുകൊണ്ടിരിക്കുന്നു' എന്നാണ്. അൻപതു വയസ്സിനു താഴെയുള്ള ചെറുപ്പക്കാരായ ബിഷപ്പന്മാരെയും പട്ടക്കാരെയും അവിടെ കാണുകയുണ്ടായി എന്നും, ദീർഘസമയം നീണ്ടുനില്ക്കുന്ന പള്ളിആരാധനകളിൽ ധാരാളം ജനങ്ങൾ ഭക്തിനിർഭരമായി പങ്കെടുക്കുന്നു എന്നും, റഷ്യൻസഭയുടെ പൗരാണികത്വം മുറുകെ പിടിച്ചുകൊണ്ടുള്ള ആധുനികനില വിവിധസഭാപ്രതിനിധിസംഘങ്ങളുടെ അഭിനന്ദനത്തിനു പാത്രീഭൂതമായിട്ടുണ്ട് എന്നും, റഷ്യൻസഭ ഇന്നു പൊതുവേ ഇതരസഭകളോടും പ്രത്യേകിച്ച് എല്ലാ ഓർത്തഡോക്സ് സഭകളോടും സ്നേഹവും താല്പര്യവും പുലർത്തിക്കൊണ്ടാണിരിക്കുന്നതെന്നും, മലങ്കര ഓർത്തഡോക്സ് സഭയോട് റഷ്യൻ പാത്രിയർക്കീസിനുള്ള പ്രത്യേക പരിഗണന അദ്ദേഹത്തിന്റെ പെരുമാററങ്ങളിൽ ഉടനീളം വ്യക്തമായിരുന്നു എന്നും മാർ ക്ലീമ്മീസ് തിരുമേനി പ്രസ്താവിച്ചിട്ടുണ്ട്. പാത്രിയർക്കീസ് തിരുമേനിയുടെ ഈ സ്നേഹത്തിന്റെ ഫലമായിട്ടാണു നമ്മുടെ രണ്ടു ശെമ്മാശ്ശന്മാർക്ക് സ്കോളർഷിപ്പു നൽകി ലെനിൻഗ്രാഡിലെ തിയോളജിക്കൽ അക്കാഡമിയിൽ ചേർത്തു പഠിപ്പിച്ചുകൊണ്ടിരിക്കുന്നത്. ഒന്നിലധികം പ്രാവശ്യം അലക്സി പാത്രിയർക്കീസിനെ സന്ദർശിച്ചിട്ടുള്ള നമ്മുടെ മാർ തെയോഫിലോസ് തിരുമേനിക്കും ഫാദർ പോൾ വറുഗീസിനും ഉന്നതമായ ഒരു ധാരണയാണദ്ദേഹത്തെപററിയുള്ളത്. 1965 ഡിസംബറിൽ എസ്തോണിയായിലെ ആർച്ചുബിഷപ്പ് അലക്സി തിരുമേനിയുടെ നേതൃത്വത്തിൽ ഒരു ഡലിഗേഷനെ പ. പാത്രിയർക്കീസ് തിരുമേനി മലങ്കരയിലേക്ക് അയക്കയും, അദ്ദേഹം ഡിസംബർ 28-ാംതീയതി കൂടിയ മലങ്കര അസ്സോസ്യേഷനിൽ വിശിഷ്ടാതിഥി എന്ന നിലയിൽ സംബന്ധിച്ച് റഷ്യൻസഭയുടെയും സഭാദ്ധ്യക്ഷന്റെയും അഭിവാദനങ്ങൾ നൽകുകയും ചെയ്തു. കഴിഞ്ഞവർഷം ജനുവരിയിൽ

മിൻസ്ക്കിലെ ആർച്ചുബിഷപ്പ് അൻേറാണി തിരുമേനിയുടെ നേതൃത്വത്തിൽ ഒരു ഡലിഗേഷൻ നമ്മുടെ സഭയെ സന്ദർശിച്ചു. ഇവയെല്ലാം പ. അലക്സി പാത്രിയർക്കീസിന്റെ സ്മരണ നമ്മിൽ ദൃഢമൂലമാക്കിയിരിക്കുന്നു.

പരാശ്രയംകൂടാതെ പുലരുവാനുള്ള സാമ്പത്തികവ്യവസ്ഥിതി ഇന്നു റഷ്യൻസഭയ്ക്കുണ്ട്. കർമ്മധീരരായ ബിഷപ്പന്മാരും പട്ടക്കാരും വ്രതനിഷ്ഠയുള്ള സന്യാസിനീസന്യാസികളും ഈ സഭയ്ക്കുണ്ട്. ഇവയെല്ലാം പാത്രിയർക്കീസിന്റെ നേതൃത്വത്തിന്റെ വിജയവൈജയന്തികകളാണ്.

സഭകളുടെ യോജിപ്പിൽ അലക്സി പാത്രിയർക്കീസിന്റെ നില സുദൃഢമായിരുന്നു. അമേരിക്കയിലെ വിവിധ ഓർത്തഡോക്സ്സഭകളെയെല്ലാംകൂടി സംഘടിപ്പിച്ച് ഒരു അമേരിക്കൻ ഓർത്തഡോക്സ് സഭയാക്കുന്നതിനുള്ള ധീരമായ കാൽവയ്പാണ് അദ്ദേഹം നടത്തിയിട്ടുള്ളതെന്നു അന്യത്ര ചേർത്തിട്ടുള്ള ലേഖനത്തിൽനിന്നുകാണാം. അതിനു ചില പ്രതിബന്ധങ്ങളെല്ലാമുണ്ടെങ്കിലും ശുഭപ്രതീക്ഷയാണു പൊതുവേയുള്ളതു്. മഹത്തായ ആ സംരംഭത്തിന്റെ പൂർണ്ണ ഫലപ്രാപ്തി ഇഹത്തിലിരുന്നു കാണുവാൻ അദ്ദേഹത്തിനു സമയം അനുവദിക്കപ്പെട്ടില്ല. റഷ്യൻ സഭയുടെ ആധുനികമായ മുന്നേററത്തിൽ നടുനായകമായിനിന്നു പ്രവർത്തിച്ച ഈ പാത്രിയർക്കീസിനു ക്രൈസ്തവസഭാമേലദ്ധ്യക്ഷന്മാരുടെ ഇടയിൽ സുപ്രധാനമായ ഒരു സ്ഥാനം ലഭിച്ചിട്ടുണ്ട്. റഷ്യയിൽ മതബോധവും സഭാവിശ്വാസവും തുടർന്നു ശക്തിപ്പെട്ടുവരുന്നപക്ഷം അതിന്റെ നേതൃമണ്ഡലത്തിലെ ഏററം പ്രഖ്യാതമായ വ്യക്തിത്വം പ. അലക്സി പാത്രിയർക്കീസിന്േറതായിരിക്കും.

---



പ. അലക്സി പാത്രിയർക്കീസ്.

(തിരുമേനി 92-ാമത്തെ വയസ്സിൽ 1970 ഏപ്രിൽ 17-ാം തീയതി കാലംചെയ്തു.)

**സ്ഥലംമാററം-മലബാർ**

പുറമററം സെൻറ് ജോർജ്ജ് പള്ളി വികാരി കിളിയംകുന്നത്തു് തോമസ്കത്തനാരെ വേളങ്കോട്ട പള്ളിയിലേക്കും, അവിടെനിന്നും കൊച്ചുപറമ്പിൽ ഏലിയാസ്കത്തനാരെ പുല്പള്ളിയിലേക്കും 1970 മെയ് 1-ാം തീയതി മുതൽ സ്ഥലംമാററിയിരിക്കുന്നു.

**പട്ടംകൊട**

കാലംചെയ്ത പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ സഹോദരപുത്രനും ബറോഡാ ബേസിൽ സ്ക്കൂൾ പ്രിൻസിപ്പലുമായ ശ്രീ. കെ. ററി. തോമസ് ബി. എസ്‌സി; ബി. ഡി; എം. എസ്സിനും, നട്ടാശ്ശേരി രാമന്ത്രയിൽ ശ്രീ. ആർ. വി. ജോയിക്കുട്ടിക്കും 1970 മെയ് 7-ാം തീയതി പ. കാതോലിക്കാബാവാ തിരുമേനി എവുപ്പദിയക്കിനോ പട്ടം നൽകിയിരിക്കുന്നു.

---

ഞങ്ങളുടെ പിതാവ് മാനന്തവാടി ചെറ്രുർനടുവിലേമുകളേൽ ഔസേപ്പ് 75-ാംവയസ്സിൽ 24-4-70 വെള്ളിയാഴ്ച കാൻസർരോഗത്താൽ കർത്താവിൽ നിദ്രപ്രാപിച്ചു. ശവസംസ്ക്കാരം ചെറ്രുർ യാക്കോബായപള്ളിയിൽ നടത്തപ്പെട്ടു. എന്നു്, ഓ. ജെ. വർഗീസ്,

മാനന്തവാടി, പയ്യമ്പള്ളി.



# സന്യാസിശ്രേഷ്ഠനായ മാർ അന്തോനിയോസ് (തുടർച്ച)

## മാക്സിമിനസിൻെറ പീഡയും, തപോജീവിതസിദ്ധികളും

(ഫാദർ പി. വി. ജോസഫ് എം. ഏ., എറണാകുളം)

### മാക്സിമിനസിൻെറ പീഡ

മാക്സിമിനസ്ചക്രവത്തിയുടെ പീഡ ഉഗ്രമായിരുന്നു. വിശ്വാസികളിൽ അനേകരെ ചക്രവത്തിയുടെ കിങ്കരന്മാർ അലക്സന്ത്ര്യായിലേക്ക പിടിച്ചുകൊണ്ടുപോയി, വിസ്തരിച്ചു വധിക്കവാൻ. അന്തോനിയോസിനു് അതുകണ്ടു് അടങ്ങിയിരിക്കുവാൻ തോന്നിയില്ല. ''നമുക്കും പോകാം, വിളിക്കപ്പെട്ടാൽ നമുക്കും വാദിക്കാം. അല്ലെങ്കിൽ വിശ്വാസത്തിനുവേണ്ടി വാദിക്കുന്നവരെ കാണുകയെങ്കിലും ചെയ്യാമല്ലോ.'' അന്തോനിയോസ് സ്വന്തം സെല്ലു് ഉപേക്ഷിച്ചിട്ടു് അവരുടെ പിന്നാലെ പുറപ്പെട്ടു. രക്തസാക്ഷിമരണം വരിക്കാൻ അദ്ദേഹം അതിയായി ആഗ്രഹിച്ചു. വിശ്വാസവീരന്മാരെ ഖനികളിലും തുറുങ്കുകളിലും ചെന്നുകണ്ടു് അദ്ദേഹം ശുശ്രൂഷിച്ചു. വിധിനിലയത്തിലേക്കു് ആനയിക്കപ്പെട്ടവർ വളരെ ശുഷ്കാന്തിയോടെ കാണപ്പെട്ടു. വിസ്തരിക്കപ്പെടുന്നവക്കു് അദ്ദേഹം പ്രചോദനം നൽകിക്കൊണ്ടിരുന്നു. മരണത്തിനു വിധിക്കപ്പെട്ടവർ പൂർണ്ണതയിലേക്കുയത്തപ്പെടുന്നതായി അദ്ദേഹം ചൂണ്ടിക്കാണിച്ചു ധൈര്യപ്പെടുത്തി. അന്തോനിയോസിൻെറയും അനുയായികളുടെയും നിർഭയത്വവും ഉത്സാഹവും കണ്ടിട്ടു്, മേലാൽ സന്യാസികൾ വിധിനിലയത്തിൽ (കോടതിയിൽ) പ്രവേശിച്ചുപോകരുതെന്നു ഗവർണ്ണർ (ന്യായാധിപൻ) ഉത്തരവിട്ടു. സന്യാസികളിൽ പലരും വിചാരിച്ചു എവിടെയെങ്കിലും ഒളിച്ചുകളയാമെന്നു്. എന്നാൽ അന്തോനിയോസാകട്ടെ ആ ഉത്തരവിൻെറ മുമ്പിൽ തലകുനിച്ചില്ല. അദ്ദേഹം തൻെറ വസ്ത്രങ്ങൾ അലക്കി വെടിപ്പാക്കി ധരിച്ചിട്ടു് ഒരുയന്ന സ്ഥലത്തു് ഗവർണ്ണക്കു കാണത്തക്കവണ്ണം നിലയുറപ്പിച്ചു. എല്ലാവരും അത്ഭുതപ്പെട്ടു ഗവർണ്ണർ പരിവാരസമേതം കടന്നുപോകുമ്പോൾ നിർഭയനായി നിൽക്കുന്ന താപസനെ കാണാമായിരുന്നു.

രക്തസാക്ഷികിരീടം ചൂടുവാനുള്ള തീവ്രമായ ദാഹമാണിതിനു് അന്തോനിയോസിനെ പ്രേരിപ്പിച്ചതു്. അദ്ദേഹം അതിനായി പ്രാത്ഥിച്ചുകൊണ്ടിരുന്നു. എന്നാൽ അന്തോനിയോസ് അനേകംപേക്കു വിശ്വാസവീര്യം പകന്നുകൊടുക്കുവാനുള്ള ഒരു ശക്തിസംഭരകേന്ദ്രമായിരിക്കണമെന്നുള്ളതായിരുന്നു കർത്തൃഹിതം.

മാക്സിമിനസിൻെറ പീഡയിൽ ഭാഗ്യവാനായ പത്രോസ് എപ്പിസ്കോപ്പായും രക്തസാക്ഷികിരീടം ചൂടി. പീഡ ക്രിസ്ത്യാനികളെ തളത്തിയില്ല.

### പീഡയ്ക്കുശേഷം

മാക്സിമിയൻ A. D. 311-ൽമരിച്ചു. പീഡ അവസാനിച്ചു. അന്തോനിയോസ് സ്വന്തം സെല്ലിലേക്കു മടങ്ങി. തൻെറ ശിക്ഷണക്രമങ്ങൾക്കു കാഠിന്യം കൂട്ടി. ഉപവാസം ഉഗ്രമാക്കി. അടിയിൽ രോമക്കുപ്പായവും (കമ്പിളിവസ്ത്രം) മുകളിൽ തുകൽവസ്ത്രവും ധരിച്ചു; ഇതായിരുന്നു മരണപര്യന്തമദ്ദേഹത്തിൻെറ വേഷം. കുളിക്കുകയോ കാൽകഴുകുകയോ പോലും ചെയ്തിരുന്നില്ല. ഒരിക്കലും നഗ്നശരീരനായിരുന്നിട്ടില്ല. എപ്പോഴെങ്കിലും നഗ്നശരീരനായിട്ടുണ്ടെങ്കിൽ അതു് താൻ മരിച്ചുകഴിഞ്ഞു മാത്രമാണു്. ഒരു നിശ്ചിതകാലയളവിനുശേഷം അദ്ദേഹം വെളിയിൽ പോവുകയോ വെളിയിൽനിന്നു് ആരെയെങ്കിലും സ്വീകരിക്കുകയോ ചെയ്തിട്ടില്ല.

### ശ്രേഷ്ഠമായ മദ്ധ്യസ്ഥത

ഒരിക്കൽ മത്തിനിയൻ (Martinian) എന്ന ഒരു പട്ടാളഉദ്യോഗസ്ഥൻവന്നു് അന്തോനിയോസിനെ ശല്യപ്പെടുത്താൻ തുടങ്ങി. അയാൾക്കു ദുരാത്മബാധയുള്ള ഒരു പുത്രി ഉണ്ടായിരുന്നു. അയാൾ അന്തോനിയോസിൻെറ സെല്ലിൻെറ വാതുക്കൽവന്നു് വളരെനേരം മുട്ടിവിളിച്ചു. ഭാഗ്യവാൻ വെളിയിലിറങ്ങിവന്നു്

തന്റെ മകൾക്കുവേണ്ടി പ്രാർത്ഥിക്കണമെന്നു് അപേക്ഷിച്ചു. അന്തോനിയോസ് വാതിൽ തുറക്കാൻ കൂട്ടാക്കാതെ ഒരു പഴുതിൽകൂടി നോക്കി അയാളെ കണ്ടു. ''നിങ്ങളെന്തിനാണു് എന്നെ വിളിക്കുന്നതു്? ഞാനും നിങ്ങളെപ്പോലെ ഒരു മനുഷ്യൻമാത്രം. ഞാൻ സേവിക്കുന്ന ക്രിസ്തുവിനെ നിങ്ങൾ വിശ്വസിക്കുന്നെങ്കിൽ നിങ്ങൾ പൊയ്ക്കൊള്ളുക. വിശ്വാസപൂർവ്വം പ്രാർത്ഥിക്കുക, അപ്രകാരം സംഭവിക്കും'' അന്തോനിയോസ് പറഞ്ഞു. മത്തിയൻ വിശ്വസിച്ചും കർത്താവിന്റെ നാമം വിളിച്ചപേക്ഷിച്ചും കൊണ്ടു വീട്ടിലേക്കു മടങ്ങിപ്പോയി. വീട്ടിലെത്തിയപ്പോൾ കണ്ടതു് ദുരാത്മബാധ പൂർണ്ണമായി വിട്ടുമാറി സന്തോഷപൂർവ്വം വർത്തിക്കുന്ന മകളെയാണു്. പല നിലകളിൽ കഷ്ടതയനുഭവിക്കുന്ന അനേകർ, അന്തോനിയോസ് വാതിൽ തുറക്കാതിരുന്നിട്ടും വാതുക്കൽകഴിഞ്ഞുകൂടി. അവർക്കും വിശ്വാസത്തോടുകൂടിയ പ്രാർത്ഥനയാൽ രോഗസൗഖ്യവും ആശ്വാസവും ലഭിച്ചുവന്നു. അന്തോനിയോസിനെ ദർശിക്കാൻ സാധിക്കാതിരുന്നിട്ടും അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ച അനേകർക്കു് ഇതുപോലുള്ള അനുഭവങ്ങൾ സിദ്ധിച്ചിട്ടുണ്ടു്.

## അജ്ഞാതശബ്ദത്തിന്റെ നിയോഗം

സെല്ലിന്റെ വാതുക്കൽ എപ്പോഴും വലിയ ജനക്കൂട്ടം. വിലാപവും ആവലാധിയുംതന്നെ. സിദ്ധനു് താൻ ആഗ്രഹിച്ച ഏകാന്തത ലഭിക്കാതെയായി. അദ്ദേഹം വിഷമിച്ചു. നമ്മുടെ കർത്താവു് അനേകം അത്ഭുതങ്ങൾ പ്രവർത്തിക്കുന്നതായി അദ്ദേഹം അറിയുന്നുണ്ടായിരുന്നു. ഇതു് തന്നെ അഹങ്കാരത്തിലേക്കു വഴിനടത്തുമോ എന്നു് അദ്ദേഹം ഭയപ്പെട്ടു. താൻ യഥാർത്ഥത്തിൽ ആയിരിക്കുന്നതിലപ്പുറമായി മററുള്ളവർ തന്നെപ്പററി ധരിക്കുകയും ബഹുമാനിക്കുകയും പ്രശംസാവചനങ്ങൾ പറകയും ചെയ്യുന്നതിനെപ്പററി അദ്ദേഹത്തിന്റെ ഉൽക്കണ്ഠ വർദ്ധിച്ചു. ഇതിൽനിന്നു രക്ഷപെടാൻ എന്താണൊരു മാർഗ്ഗം. വേറെ എവിടേയ്ക്കെങ്കിലും, അറിയപ്പെടാത്ത ഒരു സ്ഥലത്തു പൊയ്ക്കളയാമെന്നു നിശ്ചയിച്ചു.

തീബയിഡിന്റെ ഉത്തരഭാഗത്തു് ആരും അറിയാത്ത ഒരു സ്ഥലത്തേക്കു യാത്ര പുറപ്പെട്ടു. സഹോദരന്മാരിൽനിന്നും ലഭിക്കുന്ന റൊട്ടിമാത്രം ഭക്ഷണത്തിനെടുത്തു. ആ വഴിക്കുപോകുന്ന ഒരു ബോട്ടു് നദീതീരത്തടുപ്പിച്ചുനിർത്തിയിരുന്നു. അതിൽ കയറിക്കൂടാമെന്നു നിശ്ചയിച്ചു. അപ്പോൾ തന്നോടുസംസാരിക്കുന്ന ഒരു ശബ്ദം!:

''അന്തോനിയോസേ, നീ എവിടേക്കു പോകുന്നു? എന്തിനുവേണ്ടി പോകുന്നു?''

ഇതുപോലുള്ള ശബ്ദം അദ്ദേഹം ഇതിനുമുമ്പും കേട്ടിട്ടുള്ളതിനാൽ അതിൽ ഇളകിയില്ല.

''ശാന്തമായിരിപ്പാൻ ജനക്കൂട്ടം എന്നെ അനുവദിക്കാത്തതുകൊണ്ടു് തീബയിഡിന്റെ ഉത്തരപ്രദേശത്തേക്കു ഞാൻ പോകുന്നു'' അന്തോനിയോസ് മറുപടി പറഞ്ഞു. ''ഇവിടെ എനിക്കു വളരെ തടസ്സങ്ങൾ നേരിട്ടുകൊണ്ടിരിക്കുന്നു. പ്രത്യേകിച്ചും അവർ എന്റെ എളിയ കഴിവിലും തുലോം അപ്പുറമായ കാര്യങ്ങൾ എന്നോടു് ആവശ്യപ്പെടുന്നു.''

''നീ തീബയിഡിന്റെ ഉത്തരപ്രദേശത്തേക്കുപോയാലും ഈജിപ്തിന്റെ താഴ്വരപ്രദേശങ്ങളിൽ ചെന്നു പാർത്താലും നിനക്കു വളരെയേറെ സഹിക്കേണ്ടിവരും.'' ആ ശബ്ദം തുടന്നു. ''ഇരട്ടി അദ്ധ്വാനം വേണ്ടിയിരിക്കുന്നു. നിനക്കു് യഥാർത്ഥ സ്വൈരത കിട്ടണമെങ്കിൽ ഈ മരുഭൂമിയുടെ ഉൾഭാഗത്തേക്കു കടന്നുപൊയ്ക്കൊള്ളുക.''

''ഞാൻ അറിയാത്ത ആ സ്ഥലത്തേക്കുള്ള വഴി എനിക്കു് ആരു കാണിച്ചുതരും?'' അന്തോനിയോസ് ചോദിച്ചു.

''അറബികൾ (Saracens) ആ വഴിക്കു പോകുന്നവരാണു്.'' മറുപടി കിട്ടി.

അന്തോനിയോസ് അവരെ സമീപിച്ചു് അവരോടുകൂടെ താനും പോരട്ടെയോ എന്നു ചോദിച്ചു.

അവർ സന്തോഷപൂർവ്വം—ദിവ്യപ്രേരണയാലെന്നപോലെ—അദ്ദേഹത്തെ സ്വീകരിച്ചു. മൂന്നു പകലും മൂന്നുരാത്രിയും യാത്ര ചെയ്തു. വളരെ ഉയരമുള്ള ഒരു പർവ്വതത്തിൽ ചെന്നുചേർന്നു. അതിന്റെ താഴ്വരയിൽ ശുദ്ധജലം ഒഴുകുന്ന ഒരു അരുവിയുണ്ടു്. അടുത്തുതന്നെ നല്ല ഒരു മൈതാനവും. അതിൽ കുറെ ഈന്തപ്പനകളും.

അന്തോനിയോസിനു് സ്ഥലം ഇഷ്ടപ്പെട്ടു. നദീതീരത്തുവച്ചു തന്നോടു സംസാരിച്ച ശബ്ദം പറഞ്ഞസ്ഥലം ഇതുതന്നെ; അദ്ദേഹം തീർച്ചപ്പെടുത്തി. സഹയാത്രക്കാരിൽനിന്നും ലഭിച്ച ഭക്ഷണസാധനങ്ങളുമായി ഇവിടെത്തന്നെ കഴിച്ചുകൂട്ടാമെന്നു നിശ്ചയിച്ചു. ആ സാരസന്മാർക്കു് തന്റെ സഹയാത്രികനെ വളരെ ഇഷ്ടപ്പെട്ടു. അതിനാൽ അവർ പിൽക്കാലയാത്രയെല്ലാം ആ വഴിക്കാക്കി. അവർ അദ്ദേഹത്തിനു് അപ്പം കൊണ്ടുവന്നു കൊടുക്കും. ഇതു് അവർക്കു സന്തോഷകരമായ ഒരു കാര്യമായിരുന്നു. ഈന്തപ്പനകൾ അദ്ദേഹത്തിനു ലഘുഭക്ഷണം ദാനംചെയ്തുകൊണ്ടി

രുന്നു. മക്കാം തങ്ങളുടെ പിതാക്കന്മാരെപററി ചിന്തിക്കുക സാധാരണമാണല്ലോ. സന്യാസ സഹോദരന്മാർ അന്തോനിയോസിനെപ്പററി അന്വേഷിച്ച്, അദ്ദേഹം എവിടെയെന്നു മനസ്സിലാക്കി. അവർ അദ്ദേഹത്തിനു ഭക്ഷണം എത്തിച്ചുകൊടുക്കാൻ പ്രത്യേകം ശ്രദ്ധിച്ചുകൊണ്ടിരുന്നു. അവരെ ബുദ്ധിമുട്ടിക്കുന്നതു് അദ്ദേഹത്തിനു് ഹിതകരമായിരുന്നില്ല.

## കൃഷിപ്പണിയും ഭക്ഷ്യോല്പാദനവും

ഒരു തൂമ്പായും കോടാലിയും കുറേ വിത്തും എത്തിച്ചുതരുവാൻ അദ്ദേഹം പറഞ്ഞയച്ചു. പണിയായുധങ്ങളും വിത്തും കിട്ടിയപ്പോാം പർവ്വതത്തിനുചുററും ഉപയോഗയോഗ്യമായ കുറേ സ്ഥലം കണ്ടുപിടിച്ച് അവിടെ കിളച്ചു കൃഷിയിറക്കി. നന്നസ്ഥാൻ ആവശ്യംപോലെ വെള്ളവും ഉണ്ട്. കൃഷി വിജയപ്രദമായി. ഭക്ഷണത്തിനുള്ള വക സ്വന്തം അദ്ധ്വാനംകൊണ്ടുതന്നെ ഉണ്ടാക്കാൻ സാധിച്ചതിൽ അദ്ദേഹത്തിനു ചാരിതാത്ഥ്യം തോന്നി. ജനക്കൂട്ടം മണത്തറിഞ്ഞു് അവിടെയും വന്നുകൂടിത്തുടങ്ങി. ദീർഘയാത്ര ചെയ്താണു പലരും വരുന്നതു്. അവക്കു് എന്തെങ്കിലും ഭക്ഷിക്കാൻ കൊടുക്കാതിരിക്കുന്നതു് അദ്ദേഹത്തിനു വേദനാജനകമാണു്. കൂടുതലായി കൃഷി ചെയ്യാൻ അദ്ദേഹം നിർബ്ബന്ധിതനായിത്തീന്നു. മരുഭൂമിയിൽനിന്നും, വെള്ളംതേടി വരുന്ന വന്യമൃഗങ്ങാം വിത്തും കൃഷികളുമൊക്കെ നശിപ്പിച്ചുതുടങ്ങി. ഒരിക്കൽ അവയിലൊന്നിനെ പിടിച്ചിട്ടു് എല്ലാ മൃഗങ്ങളോടുമായി പറഞ്ഞു. ''നിങ്ങാം എന്തിനു് എന്നെ ഉപദ്രവിക്കുന്നു. നിങ്ങളിൽ ആരെയെങ്കിലും ഞാൻ ഉപദ്രവിക്കുന്നുണ്ടോ? നിങ്ങാം ഇവിടംവിട്ടു പൊയ്ക്കൊള്ളുക. കത്താവിൻെറ നാമത്തിൽ ഞാൻ പറയുന്നു: ''മേലാൽ ഈ സ്ഥലത്തേക്കു വരരുതു്.'' പിന്നീടു വന്യമൃഗങ്ങാം അവിടെ വന്നിട്ടില്ല. അങ്ങനെ അദ്ദേഹം ആ പർവ്വതത്തിൽ ഏകനായി പ്രാത്ഥനയിലും ശിക്ഷണത്തിലും കഴിച്ചുകൂട്ടി.

## ''കുലുങ്ങിപ്പോകാത്ത സീയോൻ പർവ്വതം''

ഇക്കാലയളവായപ്പോഴേയ്ക്കും അന്തോനിയോസ് വയസ്സനായിത്തീന്നിരുന്നു. ജീവിതത്തിൻെറ നല്ലഭാഗം പോരാട്ടത്തിൽ കഴിച്ചുകൂട്ടി. അതു് ജഡരക്തങ്ങളോടുള്ളതല്ലായിരുന്നു. തിരുവെഴുത്തുകളിൽ പറയുന്നപ്രകാരം അന്ധകാരാധിപതികളോടായിരുന്നു. വലിയ ബഹളങ്ങളും ആയുധങ്ങാം തമ്മിൽ കൂട്ടി ഉരസുന്നതുപോലുള്ള ശബ്ദവും തന്നെ കാണാൻവരുന്നവർ പലപ്പോഴും കേട്ടിട്ടുണ്ടു്. ചിലപ്പോാം പർവ്വതപ്രദേശം വന്യമൃഗങ്ങളാൽ നിറയപ്പെട്ടിരിക്കും. അന്തോനിയോസാകട്ടെ ലേശംപോലും ഭയചകിതനാകാതെ പ്രാത്ഥനയിലും തപോവൃത്തിയിലും അവയെ എതിരിട്ടിരുന്നു. അദ്ദേഹത്തിൻെറ മുമ്പിൽ ശത്രു നിഷ്പ്രഭനായിക്കൊണ്ടിരുന്നു. വന്യമൃഗങ്ങളും ഇഴജന്തുക്കളുമൊന്നും അദ്ദേഹത്തിനു ഭയകാരികളായിരുന്നില്ല. ''ഒരു അത്ഭുതപുരുഷൻതന്നെ'' ജനങ്ങാം പ്രകീത്തിച്ചു. ''യഹോവയിൽ ആശ്രയിക്കുന്നവൻ കുലുങ്ങിപ്പോകാതെ എന്നേക്കും നില്ക്കുന്ന സീയോൻപർവ്വതംപോലെയാകുന്നു.'' (സങ്കീ: 125: 1) ''കാട്ടിലെ മൃഗങ്ങാം നിന്നോടു് ഇണങ്ങിയിരിക്കും'' (ഇയ്യോ: 5: 23) എന്നു് എഴുതപ്പെട്ടിരിക്കുന്ന പ്രകാരം വന്യമൃഗങ്ങാം അദ്ദേഹത്തോടു സഖിത്വത്തിൽ കഴിഞ്ഞുകൂടി.

''അടിയന്തിരങ്ങളിൽ കോമാളികളായ വഷളന്മാരെപ്പോലെ അവർ എൻെറ നേരേ പല്ലുകടിക്കുന്നു'' (സങ്കീ: 35: 16) എന്നു സങ്കീത്തനക്കാരൻ പറഞ്ഞിരിക്കുന്ന പ്രകാരം സാത്താൻ അന്തോനിയോസിൻെറ നേരേ സദാ പല്ലിറുമ്മിക്കൊണ്ടിരുന്നു. അദ്ദേഹമാകട്ടെ നമ്മുടെ രക്ഷകനാൽ ആശ്വസിപ്പിക്കപ്പെട്ടും ധൈര്യപ്പെടുത്തപ്പെട്ടും തൻെറ ജീവിത ഓട്ടം തുടൻന്നുകൊണ്ടിരുന്നു.

അന്തോനിയോസിൻെറ രാത്രി ജാഗരണമായിരുന്നു സാത്താനു ദുസ്സഹം. വന്യമൃഗങ്ങളുടെ ഗജ്ജനംകൊണ്ടും മററും അദ്ദേഹത്തെ പിന്തിരിപ്പിക്കാൻ അവൻ ആവതു ശ്രമിച്ചു. ആ മരുഭൂമിയിലുണ്ടായിരുന്ന ''ഹീയെന്നാ'' (ചെന്നായെപ്പോലുള്ള ഒരു ഉഗ്രമൃഗം)കാം ഒരിക്കൽ അദ്ദേഹത്തെ കടിച്ചുചീന്തിക്കളയാൻ ചുററുംകൂടി. ഇതും ശത്രുവിൻെറ ഉപായംതന്നെ. അദ്ദേഹം അവയോടു പറഞ്ഞു: ''നിങ്ങാംക്കെനിക്കെതിരായി പ്രയോഗിക്കുവാൻ ശക്തി ലഭിച്ചിട്ടുണ്ടെങ്കിൽ ഇതാ എന്നെ വിഴുങ്ങിക്കൊള്ളുക. നിങ്ങാം പിശാചിനാൽ അയയ്ക്കപ്പെട്ടവരെങ്കിൽ ഇവിടെ ഒരുനിമിഷം നില്ക്കാതെ പൊയ്ക്കൊള്ളുക. ഞാൻ ക്രിസ്തുവിൻെറദാസനാണു്;'' അക്ഷണംതന്നെ അവ ഓടിപ്പോയി.

ഒരുദിവസം അദ്ദേഹം കൊട്ട, വട്ടി മുതലായവ നെയ്തുണ്ടാക്കുകയായിരുന്നു. അപ്പോാം ഒരാാം വാതുക്കൽ വന്നുനിന്നുകൊണ്ടു് താൻ നെയ്തുകൊണ്ടിരുന്ന കൊട്ടയിൽ പിടിച്ചു ബലമായി വലിച്ചു. അന്തോനിയോസ് നോക്കി. അക്രമി ഒരു വിചിത്രമനുഷ്യനാണു്. അര

വരെയും മനുഷ്യരൂപം, ബാക്കി മൃഗത്തിന്റേതു പോലെയും! അന്തോനിയോസ് ഉയരത്തിലേക്കു ദൃഷ്ടി ഉയർത്തി നെടുവീർപ്പിട്ടു, അനന്തരം ആ വിചിത്രജന്തുവിന്റെ നേരേ തിരിഞ്ഞു: "ഞാൻ ക്രിസ്തുവിന്റെ സേവകൻ. നീ എനിക്കെതിരായി അയയ്ക്കപ്പെട്ടവനെങ്കിൽ ഇതാ ഞാൻ.'' ആ വിചിത്രജന്തു പാരവശ്യംപൂണ്ടു പിന്തിരിഞ്ഞോടി. ആ ഓട്ടത്തിന്റെ വേഗതയാൽ അതു വഴിയിൽവീണു ചത്തു. അതു സാത്താന്റെ തോൽവിയായിരുന്നു. ആ മരുപ്രദേശത്തുനിന്നും അന്തോനിയോസിനെ ഓടിക്കാൻ സാത്താനെടുത്ത അടവുകളൊന്നും ഫലിച്ചില്ല.

### തീക്കല്ലിനെ നീരുറവയാക്കുന്നു

ഒരിക്കൽ ഒരുകൂട്ടം സന്യാസികൾ അന്തോനിയോസിന്റെ സെല്ലിലെത്തി, അദ്ദേഹം അവരുടെ വാസസ്ഥലങ്ങൾ സന്ദർശിക്കണമെന്നു് അപേക്ഷിച്ചു. അദ്ദേഹം അവരോടുകൂടി പുറപ്പെട്ടു. ഭക്ഷണവും വെള്ളവും വഹിക്കുന്നതിനു് ഒരു ഒട്ടകവും അവരോടുകൂടെയുണ്ടായിരുന്നു. മരുഭൂമി നിർജ്ജലപ്രദേശമാകയാൽ അന്തോനിയോസിന്റെ പാർപ്പിടത്തിൽനിന്നു് വെള്ളം തുകൽകുടങ്ങളിൽ സംഭരിച്ചിരുന്നു. മാർഗ്ഗമദ്ധ്യേ വെള്ളം തീർന്നുപോയി. എല്ലാവരും ദാഹംകൊണ്ടു് അവശരായി. ഒരുതുള്ളി വെള്ളംപോലും അവിടെങ്ങും കിട്ടാനില്ല. ഒരടി തന്നെ നടക്കാൻ നിവൃത്തിയില്ലാത്ത നിലയിലായി. അവരുടെ ജീവിതാശയററു. ഒട്ടകത്തെ അതിന്റെ വഴിക്കു വിട്ടു. വൃദ്ധനായ അന്തോനിയോസ് ദുഃഖിതനായി നെടുവീർപ്പിട്ടു. അദ്ദേഹം അല്പം അകലേയ്ക്കുപോയി മുട്ടുകുത്തി കൈകൾ മലർത്തി പ്രാർത്ഥിച്ചു. കണ്ണീർ കവിൾത്തടങ്ങളിലൂടെ ഒഴുകി. ഇതാ! അദ്ദേഹം പ്രാർത്ഥിച്ചുകൊണ്ടിരുന്ന സ്ഥലത്തുനിന്നു വെള്ളം ഒരു ജലധാരായന്ത്രത്തിൽനിന്നെന്നപ്രകാരം പുറപ്പെടുന്നു! എല്ലാവരും അത്ഭുതപൂർവ്വം ഓടിക്കൂടി, ദാഹം തീരുവോളം ആർത്തിയോടെ വെള്ളം കുടിച്ചു. അവരുടെ നഷ്ടപ്രായമായ ചൈതന്യം പുനഃലബ്ധമായി. ഉറച്ച ശബ്ദത്തിൽ ദൈവത്തെ സ്തോത്രംചെയ്തു. തീക്കൽപ്പാറയിൽനിന്നു വെള്ളം പുറപ്പെടുവിച്ചവൻ മണലാരണ്യത്തിൽ നിന്നും ജലം പുറപ്പെടുവിച്ചു. യഹോവയ്ക്കു സ്തോത്രംചെയ്‌വിൻ. അവൻ നല്ലവനല്ലോ. അവന്റെദയ എന്നേക്കുമുള്ളതു്.'' അവർദൈവത്തെ സ്തുതിച്ചു. ഒട്ടകം എവിടെയെന്നായി അടുത്ത ചിന്ത. കുറേപ്പേർ പുറപ്പെട്ടു. പാറക്കെട്ടുകളുടെ ഇടയിൽ കയർ കുരുങ്ങി ഒട്ടകവും നില്പുണ്ടു്. അതിനെയും കൊണ്ടുവന്നു വെള്ളംകുടിപ്പിച്ചു് അവർ യാത്ര തുടർന്നു. തങ്ങളുടെ വാസസ്ഥലത്തെത്തി. അവിടെയുണ്ടായിരുന്ന സന്യാസിമാർ ഒരു പിതാവിനെപ്പോലെ അന്തോനിയോസിനെ സ്വീകരിച്ചു. അദ്ദേഹവും പർവ്വതത്തിൽനിന്നു വിശിഷ്ടവസ്തുക്കൾ കൊണ്ടുവന്നവനെപ്പോലെ തന്റെ വചനങ്ങളാൽ അവരെ സന്തോഷിപ്പിച്ചു. വിലയേറിയ ഉപദേശങ്ങൾ അവർക്കു നൽകി. സന്യാസിമാരുടെ ശുഷ്കാന്തിയിൽ അദ്ദേഹവും സന്തോഷിച്ചു. വളരെ വൃദ്ധയായ അദ്ദേഹത്തിന്റെ സഹോദരിയും അവിടെ ഉണ്ടായിരുന്നു. തന്റെ സഹോദരനെ കണ്ടു് ആനന്ദബാഷ്പം പൊഴിച്ചു. ഈ വിശുദ്ധയവിടെയുള്ള കന്യകമാരുടെ നേതാവു് (Superior) ആയിരുന്നു.

കുറെദിവസങ്ങൾ അവിടെ പാർത്തശേഷം അദ്ദേഹം പർവ്വതത്തിലേക്കു മടങ്ങിപ്പോയി. തന്നെ യാത്ര അയയ്ക്കാൻ വന്നുകൂടിയവർക്കു് അദ്ദേഹം നൽകിയ ഉപദേശങ്ങൾ അതീവ ശ്രദ്ധേയങ്ങളത്രേ. (തുടരും)

# "മഹത്വം ഇസ്രായേലിൽനിന്നു പൊയ്പോയി"

(1 ശമൂ. 4: 22)

(യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ)

ഇസ്രായേൽ ജാതിയുടെ അനുഭവങ്ങളുടെ വെളിച്ചത്തിൽ ചില ആധുനിക വസ്തുതകളെ വിലയിരുത്തുകയാണ് ഈ ലേഖനത്തിലൂടെ വന്ദ്യതിരുമേനി ചെയ്തിരിക്കുന്നതു്. ഇതു് കേവലം വായിച്ചു തൃപ്തിപ്പെട്ടുകൂടാ. നാമോരോരുത്തരുടെയും അവഗാഢമായ ചിന്തയ്ക്കു വിഷയീഭവിക്കേണ്ടതും പുതുക്കത്തിനു വഴിതെളിക്കേണ്ടതുമാണ്.

[പത്രാധിപർ.]

ദൈവം ഇസ്രായേൽ ജനതയെ തെരഞ്ഞെടുത്തതു് തന്നെ കീർത്തിക്കുകയും സാക്ഷിക്കുകയും ചെയ്യുന്ന ഒരു സമൂഹമായി അവർ തീരുന്നതിനും നമ്മുടെ കർത്താവിൻെറ മനുഷ്യാവതാരത്തിനും രക്ഷാകര പ്രവർത്തനങ്ങൾക്കും ആവശ്യമായ കളമൊരുക്കൽ അവർമൂലം സജ്ജമാക്കുന്നതിനും വേണ്ടിയായിരുന്നു. 'ഇസ്രായേൽക്കാർക്ക്', തങ്ങൾ തെരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും രാജപുരോഹിതവർഗ്ഗവുമാണെന്നും യഹോവാ തങ്ങളുടെ സ്വന്തം ദൈവമാണെന്നുമുള്ള ബോദ്ധ്യമാണുണ്ടായിരുന്നതു്. ഒരു ജനസമൂഹമായി അവരെ നാം കാണുന്നതു് മിസ്രയിമിൽ നിന്നുള്ള പുറപ്പാടു മുതലാണ്. അവരെ വിട്ടുവിക്കുന്നതിന് പത്തു ബാധകൾ മിസ്രയിമ്യരുടെ മേൽ ദൈവം വരുത്തുകയും അത്ഭുതങ്ങളാലും അടയാളങ്ങളാലും വീര്യപ്രവൃത്തികളാലും മിസ്രയിംമുതൽ വാഗ്ദത്തദേശംവരെ അവരെ നടത്തുകയും ചെയ്തു. ദൈവത്തിൻെറ നേരിട്ടുള്ള പ്രവർത്തനങ്ങൾ അവർ കാണുകയും കേൾക്കുകയും ചെയ്തിട്ടും മത്സരവും, അനുസരണക്കേടും, പിന്മാററ ജീവിതേച്ഛയും അവരിൽനിന്നു വിട്ടുമാറിയില്ല. പാപംചെയ്യുമ്പോൾ ശത്രുക്കളുടെ പീഡകൾക്കും അടിമത്തത്തിനും വശംവദരാകുകയും, അനുതപിക്കുമ്പോൾ ദൈവം അവരെ വിടുവിക്കുകയും ചെയ്തുകൊണ്ടിരുന്ന ഒരു ചരിത്രമാണ് അവർക്കുണ്ടായിരുന്നതു്. തങ്ങളുടെ നേതൃത്വം വഹിക്കുകയും മിസ്രയിമിൽ നിന്നു് അവരെ വിടുവിക്കുകയും ചെയ്ത മോശയോടുപോലും അവർ മറുതലിക്കുന്നതിനു മടിച്ചില്ല. ഇഷ്ടക്കേടു വരുമ്പോൾ ചില മനുഷ്യർ അതുവരെ ഉണ്ടായിരുന്ന സ്നേഹവും ഉപകാരങ്ങളുമെല്ലാം മറന്നുപോകുമല്ലൊ. ദൈവത്തോടു നീരസപ്പെടാമെങ്കിൽ മോശ[illegible]നീരസപ്പെടുന്നതിൽ അസാംഗത്യമൊന്നുമില്ല. മോശയ്ക്കു് വാഗ്ദത്തദേശം ദൂരെനിന്നു കാണുന്നതിനല്ലാതെ അതിൽ പ്രവേശിക്കുന്നതിനു സാധിച്ചില്ല. അദ്ദേഹത്തിൻെറ പിൻഗാമിയായ യോശുവായ്ക്കാണ് വാഗ്ദത്തദേശം കൈവശമാക്കുന്നതിനും സ്ഥിരാവകാശം ഉറപ്പിക്കുന്നതിനും കഴിഞ്ഞതു്. അതിനുവേണ്ടി അനവധി യുദ്ധങ്ങളും കഷ്ടനഷ്ടങ്ങളും അദ്ദേഹം സഹിക്കുകയും കൂടെക്കൂടെയുള്ള ഇസ്രായേലിൻെറ പിന്മാററജീവിതംമൂലമുണ്ടായിക്കൊണ്ടിരുന്ന പരാജയങ്ങളെ അഭിമുഖീകരിക്കുകയും ചെയ്യേണ്ടിയിരുന്നു. മോശയുടെയും യോശുവായുടെയും അന്ത്യശാസനങ്ങളിൽ, ഇസ്രായേൽ ദൈവഭാഗത്തുനിന്നു വിട്ടുമാറാതെ നില്ക്കേണ്ടിയ ആവശ്യത്തെയും തെരഞ്ഞെടുക്കപ്പെട്ട ജാതി എന്ന നിലയിൽ മററുള്ളവരെക്കാൾ ഉയർന്ന ജീവിതനിലവാരം പുലർത്തേണ്ടിയ കടമയെയും കുറിച്ച് ഉത്ബോധനം കൊടുക്കുന്നതായി കാണാം. യോശുവായുടെ കാലശേഷം ന്യായാധിപന്മാരാണ് ഇസ്രായേലിനു് സാമൂഹ്യവും രാഷ്ട്രീയവുമായ നേതൃത്വം കൊടുത്തിരുന്നതു്. അവിടെയും അവരുടെ വീഴ്ചതാഴ്ചകളുടെ പഴയ ചരിത്രം കൂടെക്കൂടെ ആവർത്തിക്കുന്നുണ്ടു്. ആത്മീയമായ നേതൃത്വം ലേവ്യപുരോഹിതന്മാരിൽ നിക്ഷിപ്തമായിരുന്നു. ഏലി എന്ന സുപ്രസിദ്ധനും ഭക്തനുമായ പുരോഹിതൻെറ നേതൃത്വം ഉണ്ടായിരുന്ന അവസരത്തിലും, ചുററുപാടുമുള്ള ശത്രുക്കളുടെ ആക്രമണങ്ങളിൽ നിന്നും ഇസ്രായേൽക്കാർ സ്വതന്ത്രരായിരുന്നില്ല.

ഏലി ഭക്തനായിരുന്നതുകൊണ്ടു് ഏലിയുടെ കൈക്കീഴിൽ വളർന്ന ശമുവേൽ ബാലൻ ദൈവത്തിൻെറപ്രവാചകനും ഇസ്രായേലിൻെറ നേതാവും ആകുവാൻ യോഗ്യനായിത്തീർന്നു.

എന്നാൽ ഏലി ഭക്തനായിരുന്നെങ്കിലും അവൻെറ മക്കൾ ദുർവൃത്തന്മാരും അഹങ്കാരികളുമായിരുന്നു. തക്കസമയത്തു് അവരെ ശാസിക്കുകയോ ശിക്ഷിക്കുകയോ ചെയ്യാതിരുന്നതുകൊണ്ടു് അവർ അഭക്തന്മാരും നിന്ദ്യന്മാരും ദുഷ്ക്കേംവിക്കാരുമായി. 1 ശമുവേൽ 2—ാം അദ്ധ്യായം മുഴവൻ ഏലിയുടെ മക്കളുടെ സാന്മാർഗ്ഗികാധ:പതനത്തിൻെറ വിവരണമാണു്. ഭക്തന്മാരായ പല പുരോഹിതന്മാർക്കും ദൈവവേലക്കാർക്കും അഭക്തരായ മക്കൾ ഉണ്ടായിരിക്കുന്നതു് ഇന്നും ഒരു പ്രശ്നമായി കാണുന്നുണ്ടു്. ഏലിയുടെ പുത്രന്മാരുടെ പാപം അടുത്തുതന്നെയുണ്ടായ ഇസ്രായേലിൻെറ അധ:പതനത്തിനു കാരണമായി. ശത്രുക്കളായ ഫെലിസ്ത്യരുമായി ഒരു യുദ്ധംചെയ്യേണ്ടിവന്നു. യുദ്ധത്തിൽ ഇസ്രായേൽ തോററു. തോൽവി പരിഹരിക്കുവാൻ അവർ അനുതപിച്ചു് ദൈവത്തിങ്കലേക്കു തിരിഞ്ഞാൽ മതിയായിരുന്നു. എന്നാൽ അവർ ദൈവത്തിങ്കലേക്കു തിരിയുന്നതിനു പകരം യഹോവയുടെ പെട്ടകത്തിങ്കലേയ്ക്കാണു തിരിഞ്ഞതു്. പെട്ടകം ആഘോഷത്തോടും എതിരേല്പോടുംകൂടി കൊണ്ടുവന്നു് യുദ്ധരംഗത്തു സൂക്ഷിച്ചാൽ അതു് അവരെ രക്ഷിക്കുമെന്നു വ്യാമോഹിച്ചുപോയി; കാരണം പെട്ടകംമൂലം പല വിജയങ്ങളും അനുഗ്രഹങ്ങളും വ്യക്തികൾക്കും കുടുംബങ്ങൾക്കും ഉണ്ടായിട്ടുള്ള കഥകൾ അവക്കറിയാമായിരുന്നു. പെട്ടകംമൂലം ഉപകാരമുണ്ടായതു് യഹോവയുടെ നേക്കുള്ള ഭക്തിയോടുകൂടി അതിനെ ഉപയോഗിച്ചവക്കായിരുന്നു. പെട്ടകത്തെക്കാൾ വലുതു് യഹോവയാണു് എന്നു ഗ്രഹിച്ചു് അവനെ ഭജിച്ചവക്കാണു് പെട്ടകം അനുഗ്രഹകരമായിത്തീന്നതു്. എന്നാൽ ഇപ്രാവശ്യം യഹോവയെക്കാൾ പെട്ടകത്തെ കാര്യമായി വിചാരിച്ചു് ആഘോഷമായി കൊണ്ടുവന്നു. സംഭവിച്ചതെന്താണു്? പെട്ടകം ശത്രുക്കൾ പിടിച്ചെടുത്തു. ഇസ്രായേൽക്കാർ തോറേറാടി. ഏലിയുടെ പുത്രന്മാരായ ഹൊഫ്നിയും ഫിനഹാസും കൊല്ലപ്പെട്ടു. സംഭവങ്ങൾ എല്ലാം അറിഞ്ഞു് ഏലി പിന്നോക്കം വീണു് പിടലി ഒടിഞ്ഞു മരിച്ചു. ഫിനഹാസിൻെറ ഭാര്യ പ്രസവം അടുത്തിരുന്ന ഗർഭിണിയായിരുന്നു. യുദ്ധസംഭവങ്ങൾ കേട്ടു് മാന

സികമായും ശാരീരികമായും വേദനപ്പെട്ടു് അവരം ഒരു മകനെ പ്രസവിച്ചു. ''മഹത്വം ഇസ്രായേലിൽനിന്നു പൊയ്പോയി'' എന്നു പറഞ്ഞു് അവനു് ഈക്കാബോദ് എന്നു് പേരിട്ടു.

ഇസ്രായേൽ ചരിത്രത്തിലെ ഗതിവിഗതികരം ആധുനികകാലത്തും ഒരു സാധനപാഠമായി കണക്കാക്കാം. മഹത്വം ഇസ്രായേലിൽനിന്നു പൊയ്പോയതുപോലെ സഭാപരവും സാമൂഹ്യവുമായ രംഗങ്ങളിൽ അധ:പതനവും മഹത്വം നഷ്ടപ്പെട്ട ഒരു അവസ്ഥയും പലപ്പോഴും ദർശിക്കുവാൻ സാദ്ധ്യതയുണ്ടു്. ന്യായാധിപന്മാരുടെ കാലം കഴിഞ്ഞു് രാജവാഴ്ച സ്ഥാപിതമായപ്പോഴും ഇസ്രായേൽ ജനതയുടെ അധ:പതനത്തിൻെറയും വീണ്ടെടുപ്പിൻെറയും, ഉയർച്ചയുടെയും താഴ്ചയുടെയും ചരിത്രം ആവർത്തിച്ചുകൊണ്ടിരുന്നു. പെട്ടകത്തെ 'ദൈവത്തെക്കാരം കൂടുതൽ വലുതായി കരുതിയതുപോലെ യറുശലേം ദേവാലയത്തെ വലുതായി അവർ കരുതിയിരുന്നു. ഫലമോ? യറുശലേം ദേവാലയം മൂന്നുപ്രാവശ്യം നശിപ്പിക്കപ്പെടുകയും മൂന്നുപ്രാവശ്യം പണിയിക്കപ്പെടുകയും ചെയ്യേണ്ടിവന്നു. പാപംവിട്ടു ജീവിക്കാതിരിക്കയും ദൈവാലയം അവരെ രക്ഷിച്ചുകൊള്ളുമെന്നു തെററിദ്ധരിക്കയും ചെയ്വാനിടയായി. ദൈവത്തെക്കാരം വലുതല്ല ദൈവാലയം.

ഒരുകാലത്തു് പ്രൗഢിയിലും അന്തസ്സിലും ഇരുന്നിട്ടു് പില്ക്കാലത്തു് പ്രൗഢിയെല്ലാം നഷ്ടപ്പെട്ടു് പുരാതനത്വംകൊണ്ടു ജീർണ്ണംഭവിച്ചു് വീഴാറായിരിക്കുന്ന ചില കൂററൻ കെട്ടിടങ്ങരം നാം കണ്ടിട്ടുണ്ടല്ലൊ. കാലാനുസൃതമായ ജീർണ്ണോദ്ധാരണം നടത്തുകയും വസ്തുവകകളിൽ അദ്ധ്വാനിച്ചു് ആദായം ഉണ്ടാക്കുകയും ചെയ്യുന്നില്ലെങ്കിൽ ആ തറവാടു് മഹത്വം നഷ്ടപ്പെട്ടു് കെട്ടുപോകുമെന്നുള്ളതിനു സംശയമില്ല. ഈ പ്രക്രിയ കെട്ടിടത്തിന്മേലും, സമൂഹത്തിന്മേലും, രാഷ്ട്രത്തിന്മേലും, സഭയിന്മേലും ബാധിക്കും. നമ്മിൽനിന്നും നമ്മുടെ സമൂഹത്തിൽനിന്നും മഹത്വം നഷ്ടപ്പെട്ടുന്നുണ്ടോഎന്നു് ഇസ്രായേലിനെ താരതമ്യപ്പെടുത്തി ചിന്തിക്കാം.

A. ഏലിയുടെ മക്കളുടെ പാപം സമൂഹത്തിൻെറ വീഴ്ചയ്ക്കു കാരണമായി. അവർ പുരോഹിതന്മാരായിരുന്നതിനാൽ ജനത്തിനു നേതൃത്വംകൊടുക്കേണ്ടവരും ആദർശശുദ്ധിയും ഭക്തിജീവിതവും തികഞ്ഞവരും ആയിരിക്കേണ്ടിയിരുന്നു. ജനത്തെ സ്നേഹിക്കുകയും നയിക്കുകയും ചെയ്യേണ്ടതിനു പകരം ജനത്തെ ചൂഷണം ചെയ്കയും ജനത്തിൽനിന്നു ലഭിക്കേണ്ട അവകാശങ്ങരംക്കു പുറമെ കൂടുതലായി അപഹരിച്ചെടുക്കുകയും ചെയ്തിരുന്നു. ഇന്നുള്ള പല ഭരണക്രമങ്ങളും അവകാശങ്ങരം പിടിച്ചുപററുകയും അവസാന നയാപൈസാവരെ കണക്കുപറഞ്ഞു വാങ്ങുകയും അക്രമം, അനീതി, അശുദ്ധി ഇവയെ തടയാതിരിക്കുകയും ചെയ്യുന്ന പദ്ധതികളായിത്തീരുന്നുണ്ടു്. അവകാശങ്ങരം പററുന്നവർ ചുമതലകരംകൂടെ നിർവ്വഹിക്കണം. നമ്മുടെ വലിയതു മുതൽ ചെറിയതുവരെയുള്ള കമ്മററികളും ഭരണസമിതികളും ആവിഷ്ക്കരിക്കുന്ന പദ്ധതികരം പണം സംബന്ധിച്ചും, വോട്ടവകാശം സംബന്ധിച്ചും, അഭിപ്രായപ്രകടനാവകാശം സംബന്ധിച്ചും ഉള്ള കാര്യങ്ങളല്ലാതെ ആദ്ധ്യാത്മികനേതൃത്വവും ആദ്ധ്യാത്മികവീര്യവും നൽകുന്നതിനുള്ള മാർഗ്ഗങ്ങളെ ഉരംക്കൊള്ളാറില്ല. ശമ്പളങ്ങരം, പിരിവുകരം, പ്രകടനങ്ങരം, പ്രചരണങ്ങരം ഇവകരംക്കു മുഖ്യസ്ഥാനവും ജനങ്ങളോടുള്ള ചുമതലകരം നിറവേററുന്നതു് ചിന്താർഹമല്ലാത്ത കാര്യവുമായിത്തീരുന്നില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

മററുള്ളവരുടെ മേൽ ചുമതല വഹിക്കുന്നവരുടെ വീഴ്ചതാഴ്ചകൾ സമൂഹത്തിന്മേലുള്ള വ്യാധിയായി ഭവിക്കയുംചെയ്യും. ഭരിക്കുന്നവർക്ക് ഭരിക്കപ്പെടുന്നവരുടെ മേൽ ഉണ്ടായിരിക്കേണ്ട നേതൃത്വം നഷ്ടപ്പെട്ടാൽ അരാജകത്വമായിരിക്കും ഫലം. ഇന്നു പാപത്തിൽ അധഃപതിച്ചു മുഴുകിക്കിടക്കുന്നവരെയും അവിശ്വാസത്തിലും അഭക്തിയിലും ജീവിക്കുന്നവരെയും ഉദ്ധരിക്കുവാൻ നമുക്കു ഉദ്ദേശമോ പ്ലാനോ ഉള്ളതായി കാണുന്നില്ല. അതേസമയം അവരുടെ അധഃപതനത്തിൽ അവരെ ലാളിക്കുകയും അവരിൽനിന്നു കിട്ടേണ്ടിയ ഭൗതികനേട്ടങ്ങൾക്കുവേണ്ടി അവരുമായി സഖിത്വം പുലർത്തുകയും ചെയ്യുന്ന ഗതികേടാണ് കാണാനുള്ളത്! ഒരു പാപ്പർത്വം എങ്ങും അനുഭവപ്പെടുന്നു. മുപ്പല്ലിപ്രയോഗം മുറയ്ക്കു നടക്കുന്നുമുണ്ട്!

B. ദൈവത്തെക്കാൾ കൂടുതലായി സ്ഥാപനങ്ങളെ സ്നേഹിക്കേണ്ട ആവശ്യമില്ല. ഇസ്രായേല്യർ ദൈവത്തോടുള്ള സ്നേഹത്തിൽനിന്നായിരുന്നു പെട്ടകത്തെ സ്നേഹിക്കേണ്ടിയിരുന്നതു്. ദൈവത്തെ സ്നേഹിച്ചിരുന്നെങ്കിൽ അവർ മനംതിരിഞ്ഞു് അനുതപിച്ചേനെ. അനുതപിക്കാതെ ജീവിക്കുകയും ഏതെങ്കിലും അവസരം വരുമ്പോൾ പള്ളിയോ ഭൗതികവസ്തുക്കളോ തങ്ങളെ രക്ഷിച്ചുകൊള്ളുമെന്നു കരുതുകയും ചെയ്യുന്ന ഒരു ചിന്താഗതി അനേകരെയും ഭരിക്കുന്നുണ്ട്. കുർബ്ബാനയിൽ വിശ്വസിക്കുകയോ വി. കുർബ്ബാന അനുഭവിക്കുകയോ ചെയ്യാത്തവനുവേണ്ടി കുർബ്ബാന ചൊല്ലുന്നതും, കരിഞ്ചന്തയിലൂടെയും അപഹരണത്തിലൂടെയും സമ്പാദിക്കുന്ന പണം നഷ്ടപ്പെടാതിരിക്കുന്നതിനു് വഴിപാടുകൾ പള്ളിക്കു കൊടുക്കുന്നതും, മാതാപിതാക്കന്മാരുടെ ജീവിതകാലത്തു അവർക്കു് ഭംഗിയായി ആഹാരം കൊടുക്കുകയോ, ശുശ്രൂഷിക്കുകയോ ചെയ്യാതിരുന്നിട്ടു് അവരുടെ മരണാനന്തരം അവരുടെപേരിൽ അന്നദാനം ചെയ്യുന്നതും കുറുക്കുവഴിയിലൂടെ ദൈവത്തെ പ്രീതിപ്പെടുത്താമെന്നുവിചാരിച്ചു ചെയ്യുന്ന ചില കാര്യങ്ങളാണു്. അനുതപിച്ചു് മാനസാന്തരജീവിതം നയിക്കണം. അല്ലാത്തവനെ പള്ളിയൊ, കെട്ടിടങ്ങളൊ, കുരിശുംതൊട്ടിയൊ രക്ഷിക്കുകയില്ല. അനുതാപവും മാനസ്സാന്തരാനുഭവവും ഇല്ലാത്തവനെ കൂദാശകൾ രക്ഷിക്കുകയില്ല. കൂദാശകൾ കൃപാമാർഗ്ഗങ്ങളാണു്. എന്നാൽ പുണ്യത്തെ ഒഴുക്കിക്കൊടുക്കുന്ന ഇന്ദ്രജാലവിദ്യകൾ അല്ല. പെട്ടകം രക്ഷനൽകുമെന്നു കരുതിയിട്ടു് എന്തുപററി? പെട്ടകം അന്യരാൽ അപഹരിക്കപ്പെട്ടു. പരാജയവും കൊള്ളയും കൊലയും നടമാടി. അതുകൊണ്ടു് അപഥസഞ്ചാരത്തിൽനിന്നു് യഥാർത്ഥമാർഗ്ഗത്തിലേക്കു് ഏവരും തിരിയേണ്ടിയിരിക്കുന്നു.

C. അവകാശങ്ങളും പദവികളും അഹങ്കാരത്തിനുവേണ്ടിയല്ല സേവനത്തിൽ കൂടെയുള്ള ദൈവികസാക്ഷ്യത്തിനു വേണ്ടിയായിരിക്കണം ഉപയോഗിക്കേണ്ടതു്. ജനസേവനത്തിനായി നിയോഗിക്കപ്പെടുന്ന ഉദ്യോഗസ്ഥന്മാർ അവരുടെ ഉദ്യോഗത്തിൻെറ പേരിൽ അഹങ്കരിക്കുകയും ജനങ്ങളെ പീഡിപ്പിക്കുകയും മർദ്ദനം നടത്തുകയും ചെയ്താൽ അതു് അധികകാലം നിലനില്ക്കയില്ല. ക്രിസ്ത്യാനികൾ അവകാശങ്ങളും പദവികളും അവകാശപ്പെടുന്നതു് വീണ്ടും ജനനത്തിൻെറ അനുഭവത്തിൽ ജീവിക്കുന്നതിനായിരിക്കണം; അല്ലാതെ വർണ്ണാശ്രമധർമ്മം പാലിക്കുന്നവർ ഉച്ചനീചത്വം നോക്കുന്നതുപോലെ ചെയ്‌വാനല്ല. സമ്പത്തിൻെറ അടിസ്ഥാനത്തിൽ നമ്മുടെയിടയിൽ ഉച്ചനീചത്വമില്ലയൊ? കുലീനത്വത്തിൻെറ പേരിൽ നമ്മുടെയിടയിൽ ഉച്ചനീചത്വ മനസ്ഥിതിയില്ലയോ? വിദ്യാഭ്യാസത്തിൻെറയും ഉദ്യോഗത്തിൻെറയും പേരിൽ നമ്മുടെയിടയിൽ ഉച്ചനീചത്വമില്ലയോ? ഇതൊക്കെ മഹത്വം നമ്മിൽനിന്നു പൊയ്പോയി എന്നതിൻെറ ലക്ഷണമായി ധരിക്കുന്നതിനു പ്രയാസമില്ല. സഭയിലും പള്ളികളിലും മുഖപക്ഷവും ഉച്ചനീചത്വവും പാലിക്കുന്നതിനെ വി. യാക്കോബ് കഠിനമായി അപലപിക്കുന്നുണ്ടു് (യാക്കോ. 2: 1–5). സാമൂഹ്യ രംഗങ്ങളിൽ ഉച്ചനീചത്വം പാലിക്കുന്ന മുതലാളി-തൊഴിലാളി നയത്തെയും ശ്ലീഹാ നിശിതമായി എതിർക്കുന്നു. (യാക്കോ. 5: 1-6) യഹൂദന്മാരുടെ അഹങ്കാരവും ധിക്കാരവുമാണു് അവരെ അധഃപതിപ്പിച്ചതു്. കർത്താവിനെപ്പോലും നിസ്സാരനായി തള്ളുന്നതിനു് അവർക്കിടയായി. അവരുടെ സർവ്വ പ്രതീക്ഷകളുടെയും കേന്ദ്രസ്ഥാനമായിരുന്ന ദൈവാലയം കല്ലിന്മേൽ കല്ലു ശേഷിക്കാതവണ്ണം നിലംപരിചായി. വലിപ്പം ഭാവിക്കാനോ വീമ്പിളക്കുവാനോ അല്ല സഭയെയും പള്ളിയെയും സ്ഥാ

പനങ്ങളെയും നാം ഉപയോഗിക്കേണ്ടതു്. ഞങ്ങൾക്കു് ഇത്ര ജനമുണ്ടു്, ഇത്ര പള്ളികളുണ്ടു്, ഇത്ര സ്ഥാപനങ്ങളുണ്ടു് എന്നു് ഒരു പ്രചരണോപാധിയാക്കി വലുപ്പം കാണിച്ചാൽ പുരോഗതിയാണെന്നു് മററുള്ളവർ ധരിക്കുമെന്നുള്ള ചിന്തയല്ലയൊ നമ്മുടെ ചില പ്രസിദ്ധീകരണങ്ങൾ പ്രത്യക്ഷപ്പെടുത്തുന്നതു്? പ്രാർത്ഥനാമല്ലന്മാരും വിശ്വാസധീരന്മാരും ആയ ആദർശമതികൾ കുറയുന്നുവെങ്കിൽ മഹത്വം പോയ്പോയി എന്നു് അറിയേണ്ടതാണു്. യഹൂദന്മാരുടെ കേന്ദ്രമായ ദൈവാലയവും, സന്ധ്യയിലും രാവിലെയുമുള്ള ഗംഭീരമായ ആരാധനയും പുരോഹിതന്മാരുടെ വർണ്ണപ്പകിട്ടോടു കൂടിയ ചടങ്ങുകളും മഹത്വത്തിന്റെ ലക്ഷണമായി കാണുന്നില്ല. ഈ ബഹളത്തിന്റെയും ഉൽഘോഷങ്ങളുടെയും മറവിൽ വൃദ്ധനായ ശീമോൻ, പ്രവാചകിയായ ഹന്നാ, നീതിമാനായ യൗസേഫ്, വി. കന്യകമറിയാം എന്നീ പുണ്യാത്മാക്കളെയാണു് മഹത്വത്തിന്റെ ചൈതന്യങ്ങളായി കണക്കാക്കാനുള്ളതു്. ക്രിസ്തീയ സഭയുടെ മഹത്വം എന്താണു്? സർവ്വസംഗ പരിത്യാഗികളായ അനേകം സഹദേന്മാർ തങ്ങളുടെ ജീവരക്തം ഒഴുക്കിയിട്ടുണ്ടു്. അനേകം മിഷ്യനറിവീരന്മാർ കാടും മേടും കയറി ആത്മാക്കളെ ആദായപ്പെടുത്തിയിട്ടുണ്ടു്. പർവ്വതങ്ങളിലും ഗുഹകളിലും, പ്രാർത്ഥനയിലും നിഷ്ഠയിലും തപ:ചര്യയിലും കഴിഞ്ഞു കൂടിയ അനവധി ദയറായക്കാർ ഉണ്ടായിട്ടുണ്ടു്. സത്യ വിശ്വാസം ഉലഞ്ഞാടിയിട്ടുള്ള അവസരങ്ങളിൽ ശക്തിയുക്തം എഴുന്നേററു് സുധീരം പോരാടിയിട്ടുള്ള വിശ്വാസ ധീരന്മാർ ഉണ്ടായിട്ടുണ്ടു്. ഇവയും ഇവയെപ്പോലുള്ളവയും ആണു് സഭയുടെ മഹത്വം. അതു പൊയ്പ്പോയിട്ടുണ്ടെങ്കിൽ അതിനെ യഥാസ്ഥാനപ്പെടുത്തുവാൻ ഇന്നു് ഏവർക്കും ചുമതലയുണ്ടു്.

അപ്പസ്തോലിക കാലത്തെ സഭയെ നോക്കുമ്പോൾ അവരിൽ ചില മഹത്വ ലക്ഷണങ്ങൾ കാണാമായിരുന്നു. വിശ്വാസികൾ ഒന്നിച്ചു കൂടുക, ആരാധിക്കുക, കൂട്ടായ്മ ആചരിക്കുക, അപ്പം നുറുക്കുക, പരസ്പരം ജീവിതാനുഭവങ്ങൾ പങ്കിടുക എന്നിവയാണു്. അവയെല്ലാം തിരോധാനം ചെയ്തതോടു കൂടി മഹത്വവും പൊയ്പോയി. അവയുടെ ചില അവശിഷ്ടങ്ങൾ മാത്രമേ ഇന്നുള്ളു. പ്രാർത്ഥിക്കുന്ന ചില പാവപ്പെട്ടവർ അങ്ങും ഇങ്ങും ഉള്ളതും, ഞായറാഴ്ചകളിൽ കുറെ ആളുകൾ പള്ളിയാരാധനയിൽ സംബന്ധിക്കുന്ന പതിവു് തീർത്തു തേഞ്ഞുമാഞ്ഞു പോയിട്ടില്ലാത്തതുമൊക്കെ അന്നത്തെ മഹത്വത്തിന്റെ അവശിഷ്ടങ്ങളാണു്. അവശിഷ്ടങ്ങളെ പൂർണ്ണ മഹത്വത്തിലേക്കുകൊണ്ടു വരേണ്ടിയിരിക്കുന്നു. അതിനു നാം സന്നദ്ധരാകുമോ എന്നതിനെ ആശ്രയിച്ചിരിക്കും സഭയുടെ ഭാവി സ്ഥിതിചെയ്യുന്നതു്.

FOR FAVOURS RECEIVED.











A FIRM BELIEVER.

റഷ്യൻ യാത്രാവിവരണം

# സെൻറ് വ്ളാഡിമറും ക്രിസ്ത്യീയസഭയും (തുടർച്ച)

(തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ)

## സെൻറ് സോഫിയാ കത്തീഡ്റൽ

ഇതു വളരെ മനോഹരവും വലിയതുമായ ഒരു പള്ളിയാണ്. പ്രധാന ത്രോണോസ് സ്വർണ്ണക്കട്ടികൊണ്ട പൊതിഞ്ഞു് വിലയേറിയ രത്നങ്ങൾ പതിച്ച് അലങ്കരിക്കപ്പെട്ടിരിക്കുന്നു. തിരശ്ശീലപോലും വളരെ ഘനംകുറഞ്ഞ സ്വർണ്ണത്തകിടുകളാൽ നിർമ്മിക്കപ്പെട്ടിരിക്കയാണ്. ദേവാലയത്തിൻെറ ഉള്ളിൽ കയറുമ്പോൾതന്നെ അവിടെ ദൈവസാന്നിദ്ധ്യബോധം അനുഭവപ്പെടത്തക്കവണ്ണമാണ് അവിടുത്തെ ക്രമീകരണങ്ങളെല്ലാം. അതിൻെറകൂടെ സ്വർഗ്ഗീയമായ ദിവ്യാരാധനകൾകൂടെയായാൽ പറയാനുമില്ലല്ലോ. ഇങ്ങനെയുള്ള ഒരു അന്തരീക്ഷത്തിൽ ദിവ്യാരാധനയിൽ സംബന്ധിച്ചശേഷം വ്ളാഡിമർ ചക്രവർത്തിയെ കണ്ട ദൗത്യസംഘം (മുൻ ലക്കത്തിൽ കണ്ടപ്രകാരം) റിപ്പോർട്ടുചെയ്തതിൽ അതിശയത്തിനവകാശമില്ല. റിപ്പോർട്ട് വ്ളാഡിമർക്ക് വളരെ സന്തോഷകരമായിരുന്നു.

## ബസ്സേലിയോസ് ചക്രവർത്തി

അന്നു് കിഴക്കിൻെറ ചക്രവർത്തിയായ ബസ്സേലിയോസിനോട് (Emperor Basil) വ്ളാഡിമർ ശത്രുതയിൽ കഴിയുകയായിരുന്നു. കുസ്തന്തീനോപോലീസ് സന്ദർശിച്ച ദൗത്യസംഘം മടങ്ങിവന്നശേഷം വ്ളാഡിമർ ചക്രവർത്തി ബസ്സേലിയോസ് ചക്രവർത്തിയുമായി സ്നേഹബന്ധത്തിലെത്തുകയും ക്രിസ്തുമതം സ്വീകരിച്ച് ബസ്സേലിയോസിൻെറ സഹോദരി ആനി (Anne) എന്ന രാജകുമാരിയെ വിവാഹംചെയ്യുകയും ചെയ്തു. വിവാഹത്തിനുശേഷം തിരിച്ചുവന്ന വ്ളാഡിമർ തൻെറ പ്രജകൾ മുഴുവൻ ക്രിസ്തുമതം സ്വീകരിക്കാൻ കല്പന പുറപ്പെടുവിക്കുകയും അങ്ങനെ അനേകായിരങ്ങളെ കീവിൽവച്ച് നേപ്പിയർനദിയിൽ മാമോദീസാ മുക്കുകയുംചെയ്തു. ആയതിനാൽ റഷ്യൻ ക്രിസ്ത്യാനിത്വത്തിൻെറ തൊട്ടിലായിട്ടാണ് കീവുപട്ടണം ഇന്നും അറിയപ്പെടുന്നതു്.

## റഷ്യയിൽ ക്രിസ്തീയസഭയ്ക്കുണ്ടായ വളർച്ച

വ്ളാഡിമർ ക്രിസ്ത്യാനിയായതോടുകൂടി സജീവമായിത്തീർന്ന റഷ്യൻ ക്രിസ്ത്യാനിത്വം കൂടുതൽ ശക്തിയാർജ്ജിക്കുവാൻ തുടങ്ങി. കുസ്തന്തീനോപോലീസിൽനിന്നു് മേല്പട്ടക്കാരെയും പട്ടക്കാരെയും കീവിലേക്കു് അയയ്ക്കുകയും അവർ വിശ്വാസവും ആരാധനയും അവിടെ പഠിപ്പിക്കുന്നതിൽ വളരെ ശ്രദ്ധിക്കുകയും ചെയ്തു. വി. കുർബ്ബാനത്തക്സായും പുതിയ നിയമവും സങ്കീർത്തനങ്ങളും മററും അധികം താമസിയാതെതന്നെ അന്നത്തെ റഷ്യൻ ഭാഷയിലേക്കു (Slavonic) തർജ്ജമചെയ്തതു് സഭയുടെ നിലനില്പിനു് ഏററം വലിയ ഒരു സംഭാവനയായിരുന്നു.

കീവു പട്ടണത്തിൽ 11—ാം നൂററാണ്ടിൽ പണിയപ്പെട്ട ഒരു വലിയ കത്തീഡ്രൽ ഉണ്ടു്. സെൻറ് സോഫിയായുടെ നാമത്തിലാണ് അതു പണിയപ്പെട്ടിരിക്കുന്നതെന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമാണ്. പക്ഷേ ഇന്നത്തെ റഷ്യൻ കമ്മ്യൂണിസ്റ്റ് ഗവമ്മെൻറ് അതു് ഒരു മ്യൂസിയമായി മാററിയെന്നുള്ളതു് ഒരു ദുഃഖസത്യമാണ്. വീണ്ടും ആരാധനകൾ നടത്തുന്നതിനു് ആ പള്ളി വീണ്ടുകിട്ടുമെന്നുള്ള പ്രത്യാശയോടെയാണ് വിശ്വാസികളിൽ പലരും കഴിയുന്നതു്. ദൈവംതമ്പുരാൻ അതിനു സഹായിക്കട്ടെ.

നേപ്പിയർ നദിയുടെ കരയിൽ സെൻറ് വ്ളാഡിമറുടെ ഒരു പ്രതിമ സ്ഥാപിച്ചിട്ടുണ്ടു്. അതു കാണാനായിട്ടു് ഞങ്ങൾ പോകുകയുണ്ടായി. ആ സമയം റഷ്യയുടെ പല ഭാഗങ്ങളിൽനിന്നും നിരവധി സന്ദർശകർ അവിടെ ഈ പ്രതിമ കാണാനായിട്ടു് എത്തിയിട്ടുണ്ടായിരുന്നു. ദൈവവിശ്വാസം കുറഞ്ഞിരിക്കുന്ന റഷ്യയിൽ ഇപ്പോഴും ധാരാളം ആളുകൾ സന്ദർശനാർത്ഥം അവിടെയെത്തുന്നതു് വി. വ്ളാഡിമറോടുള്ള പ്രത്യേക ഭക്ത്യാദരവുകൾകൊണ്ടാണെന്നുള്ളതിനു സംശയമില്ല.

(തുടരും)

# താമ്രതൊട്ടി അഥവാ താമ്രകടൽ

(ഫാദർ ഗീവറുഗീസ്, ആത്തുങ്കൽ)

[ബ. ആത്തുങ്കൽ അച്ചൻെറ ഈ ലേഖനപരമ്പര വായനക്കായി മാത്രം കരുതിയുള്ളതല്ല. നമ്മുടെസമാംഗങ്ങളുടെ അദ്ധ്യയനത്തിനായും കൂടിയാണ്. അതിനാൽ ശ്രദ്ധാപൂർവ്വം വായിക്കയും സംശയമുള്ള കാര്യങ്ങൾ ലേഖകൻെറ പേർക്കോ പത്രാധിപരുടെ പേർക്കോ എഴുതി അയക്കുകയും ചെയ്യേണ്ടതാണ്. നമ്മുടെ ആത്മികപ്രസ്ഥാനങ്ങളിൽ ഈ ലേഖനപരമ്പര പഠനത്തിനായി പ്രയോജനപ്പെടുത്തേണ്ടതാണ്— പത്രാധിപർ.]

പ്രാകാരത്തിൽ ബലിപീഠത്തിനും തിരു ിവാസത്തിനും മദ്ധ്യേ വെള്ളം സംഭരിച്ചു വയ്ക്കുന്ന പാത്രത്തിന് താമ്രതൊട്ടി (പിച്ചള ത്താട്ടി) എന്നു പറയുന്നു. (പുറ. 30: 17–21, 0:30) ഈ തൊട്ടിയിൽ വെള്ളം നിറച്ചുവെ ്ു ബലിശുശ്രൂഷ നടത്തുന്ന പുരോഹിതനും ്വയംകഴുകുകയും, കഴുകപ്പെടുകയും, ബലിസാധ ം കഴുകുകയും ചെയ്തിരുന്നു. (പുറ. 30: 20, 21 ലേവി. 8: 6, 9, 13) അശുദ്ധിയോടുകൂടെ ബലിശുശ്രൂഷ നടത്തുന്നതിന് പുരോഹിത ് അധികാരമില്ലായിരുന്നു. (പുറ. 29: 4, 0: 19–) താമ്രതൊട്ടി ശുദ്ധീകരണപാത്രവും തിലെ വെള്ളം ശുദ്ധീകരണജലവും ആയി ുന്നു. ശലോമോൻെറ കാലത്ത് സ്ഥിരമായ ദൈവാലയം പണിതീർന്നപ്പോൾ ഉണ്ടാക്കിയ ാമ്രതൊട്ടിക്ക് താമ്രകടൽ എന്നു പേരായി ുന്നു. (2. രാജ. 16: 17, 2.ദിന 4: 4) ദൈവാലയകർമ്മങ്ങൾക്ക് ധാരാളം വെള്ളം സംഭരിച്ചിരുന്നതിനാലും മററു തൊട്ടികളെ ാൾ കൂടുതൽ വെള്ളം ഇതിൽ സംഭരിച്ചിരു ന്നതിനാലും ആണ് ഇതിനെ ''താമ്രകടൽ'' എന്നു പറയുന്നത്. (1–രാജ. 7: 43) ഈ ാമ്രകടൽ വാക്പ്പെട്ട പന്ത്രണ്ടു കാളകളുടെ ുറത്ത് സ്ഥാപിച്ചിരുന്നു. (2. ദിന–4: 3, 4) ഓരോ വശത്തും മൂന്നു കാളകൾ വീതം നാലു വശത്തുംകൂടി ഉണ്ടായിരുന്ന പന്ത്രണ്ടു കാളകൾ ഴി താമ്രകടലിലെ വെള്ളം, കഴുകി ശുദ്ധീക ണം പ്രാപിക്കുന്നതിന് ഉപയോഗിച്ചിരുന്നു. യോഹ. 7:37, 1.രാജ: 7:25.)

സഭയിൻകൂടാരത്തിലെ പല പണികൾ ക് താമ്രം ഉപയോഗിച്ചുകാണുന്നുണ്ട്. താമ്രം പിച്ചള) ക്രിസ്തുവിൻെറ മനുഷ്യത്വത്തെ സൂചി ിക്കുന്നു. (യോഹ. 3: 14) താമ്രം എന്ന പദം സുറിയാനി വേദപുസ്തകത്തിൽ 'ന്ഹോശൊ' എന്നാണ്. ഈ പദം വേദപുസ്തകത്തിലെ മലയാളം ഇംഗ്ലീഷ് വിവർത്തനങ്ങളിൽ ഓരോ സ്ഥലത്ത് ഉപയോഗിച്ചിരിക്കുന്നത് വ്യത്യസ്തരൂപത്തിൽ ആകുന്നു. വേദപുസ്തകമൂലത്തിലെ പദങ്ങൾ മററു ഭാഷകളിലേക്കു തർജ്ജിമ ചെയ്യുമ്പോൾ ഒരേ പദംതന്നെ ഓരോ ഭാഗത്തും ഉപയോഗിച്ചിരുന്നുഎങ്കിൽ വേദപുസ്തക പഠിതാക്കൾക്ക് തലവേദനയോ വ്യാഖ്യാന തെററുകളോ വരികയില്ലായിരുന്നു. വേദഭാഗങ്ങൾ ഒരു വ്യക്തിയൊ രണ്ടുമൂന്നുപേരോ ഭാഷാന്തരം ചെയ്യുകയും, ആയത് ശരിയായ പരിശോധനക്കു വിധേയമാക്കാതെ പ്രസിദ്ധീകരിക്കുകയും അതിനു സഭാതലത്തിൽ ഉന്നതസ്ഥാനങ്ങളിൽ ഇരിക്കുന്നവർ അംഗീകരണം നൽകുകയും ചെയ്യുന്ന പതിവുകൾ ഇതിനെല്ലാം കാരണമായിത്തീരുന്നു. ഇതിനു പല ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കുവാൻ ഉണ്ടെങ്കിലും സന്ദർഭോചിതമായി 'ന്ഹോശൊ' എന്നു സുറിയാനിയിലേക്കു വിവർത്തനം ചെയ്തിരിക്കുന്ന വാക്കു് മലയാളം, ഇംഗ്ലീഷ്, തമിഴ് വിവർത്തനങ്ങളിൽ എങ്ങിനെ പ്രയോഗിച്ചിരിക്കുന്നു എന്നു് താഴെ ചൂണ്ടിക്കാണിക്കുന്നു.

| | സുറിയാനി | മലയാളം | ഇംഗ്ലീഷ് | തമിഴ് |
|---|---|---|---|---|
| പുറ. 30:16. | ന്ഹോശൊ– | താമ്രം– | Brass | വെൺകൽ |
| ആവ. 28:23. | ടി | ചെമ്പ് | ടി | ടി |
| യോബ്. 28:2. | ടി | ടി | ടി | ചെമ്പ് |
| എബ്രാ. 8:27. | ടി | താമ്രം | Copper | വെൺകൽ |
| വെളി. 1:13. | ടി | വെള്ളോട്ട് | Brass | ടി |

താമ്രതൊട്ടി ഉണ്ടാക്കിയിരുന്നതു മുഴുവൻ താമ്രംകൊണ്ടാണ്. ഇതിൽ മററു സാധനങ്ങൾ കൂട്ടിചേർത്തിട്ടില്ല. ആയതു് ഉറപ്പായിരിക്കത്തക്കവണ്ണം താമ്രംകൊണ്ടുതന്നെ ഉണ്ടാക്കിയിരു

ന്നു. താമ്രം നിരന്തരമായ വെറുപ്പിനേയും ഉറപ്പിനേയും കാണിക്കുന്നു. താമ്രത്തിനു് വേദപുസ്തകത്തിൽ ചിലഭാഗത്തു് പ്രാധാന്യമുണ്ടു്. അഗ്നിസർപ്പത്താൽ കടിഏററവൻ താമ്രസർപ്പം നോക്കി രക്ഷപ്പെട്ടിരുന്നു. (സംഖ്യ. 21: 9). ക്രിസ്തുയേശുവിൻെറ കാൽ താമ്രത്തിനു് (വെള്ളോടിനു്) സദൃശ്യപ്പെടുത്തി 'വെളിപാടിൽ പറയുന്നു (1: 15). ഭൂമി അവൻെറ പാദപീഠം എന്നുപറയുന്നതിനാൽ (മത്താ. 5-35: ഏശ. 66: 1, 2:ദിന-6:18) കാൽ തൻെറ മനുഷ്യാവതാരത്തെ അഥവാ മനുഷ്യത്വത്തെ അത്രെ തെളിയിക്കുന്നതു്. വചനമായ ദൈവത്തിൻെറ (യോഹ-1: 1.) മനുഷ്യത്വത്തെ താമ്രതൊട്ടി സൂചിപ്പിക്കുന്നു. തൻെറ മനുഷ്യത്വം കലർപ്പു് ഇല്ലാത്തതായിരുന്നു. അഗ്നിസർപ്പമാകുന്ന പിശാചിനാൽ കടിപെട്ടവനു് രക്ഷപ്പെടുന്നതിനുള്ള കരുണാസമുദ്രമത്രെ ക്രിസ്തു. (യോഹ. 3: 13, 14.)

സഭയിൻകൂടാരത്തിൻെറ പൊരുളായ പുതിയനിയമസഭയിൽ ഉള്ള വിശ്വാസികൾക്കു് കഴുകുന്നതിനു് ഒരു കടൽ ഉണ്ടു്. ഇതിനെ ദൈവത്തിൻെറ കരുണാസമുദ്രം എന്നു പറയുന്നു. (യാമൊദ് റഹ്മൈക്ക് ഹോയർനൊ) ഈ കടൽ ക്രിസ്തു ആകുന്നു. (റോമ. 5: 15; തീത്തോ-2: 11) വിശ്വാസികൾ പാപത്തിനു വിധേയരാകരുതു് എന്നുള്ളതാണു പ്രമാണം. ചിലപ്പോൾ വല്ല ബലഹീനതയിലുംഅകപ്പെട്ടുപോയി എന്നുവരാം. (1-യോഹ. 2: 1) അപ്രകാരം പാപച്ചെളിയിൽ അകപ്പെട്ടുപോയാൽ ക്രിസ്തുവാകുന്ന കരുണാസമുദ്രത്തോടു സമീപിച്ചു് കഴുകൽ പ്രാപിക്കണം. ആത്മികശുശ്രൂഷാസ്ഥാനം ലഭിച്ചവർ, പാപത്തോടുകൂടെ ശുശ്രൂഷ നടത്തുവാൻ അവക്കവകാശമില്ല. പാപത്തിനു വിധേയരായാൽ അവരുടെ പാപങ്ങളിൽനിന്നു കഴുകി ശുദ്ധീകരണം പ്രാപിച്ചു ദൈവസന്നിധിയിലേക്കു് അടുത്തു ചെല്ലേണ്ടതാണു്. (മത്താ 5: 23, 24).

വേദപുസ്തകത്തിൽ പാപത്തിൽനിന്നുള്ള കഴുകലിനെപ്പററി പലഭാഗത്തും നാം വായിക്കുന്നു; (സങ്കീ. 26: 7; 51: 2. 7; ഏശ: 1:6, 16: യെറ 4;14. അപ്പോ: 22: 16: യാക്കോ. 4: 8) പാപിനിയായ സ്ത്രീ അവളുടെ കണ്ണുനീർ കൊണ്ടു് പാപത്തെ കഴുകി വെടിപ്പാക്കി. (ലൂക്കോ. 7: 38) യേശുക്രിസ്തു ആകുന്ന കരുണക്കടലിൽ സമീപിച്ചു് പാപങ്ങളെ കഴുകുമ്പോൾ ഉണ്ടാകുന്ന പ്രത്യക്ഷസാധനമാണു കണ്ണുനീർ. ഒരു വിശ്വാസി പാപബലഹീനതയിൽ പെട്ടാൽ അവനു പാപബോധം വരുമ്പോൾ ഉണ്ടാകുന്ന പ്രത്യക്ഷലക്ഷ്യമാണു് കണ്ണുനീരും ഏററുപറച്ചിലും. ദാവീദു് അവൻെറ പാപബോധത്താൽ സങ്കടപ്പെടുന്നതായും ഏററുപറയുന്നതായും കാണുന്നു. ''കണ്ണുനീരാൽ അവൻ കട്ടിൽ നനച്ചു''(കവിത) (2. ശമു. 12: 13: സങ്കീ.അ. 51.)

ഒരു വിശ്വാസിയുടെ അററകുററത്തെ രണ്ടു ഗണത്തിൽപെടുത്തിയിരിക്കുന്നു. (1) കടം. (2) പാപം. നാം ചെയ്യേണ്ട സംഗതികൾ ചെയ്യാതിരിക്കുന്നതു കടം. ചെയ്യരുതെന്നു പറഞ്ഞിരിക്കുന്നതു ചെയ്യുന്നതു പാപം. ഇതു രണ്ടും ദൈവത്തിനു വിരോധമായ ദോഷപ്രവൃത്തികളാണു്. ഈ രണ്ടു ദോഷങ്ങളെക്കുറിച്ചും ഒരുവനു് കണ്ണുനീരും ഏററുപറച്ചിലും ആവശ്യമാണു്. കർത്തൃപ്രാർത്ഥനയിൽ ഇവ രണ്ടും നാം ഏററുപറയുന്നു. ''ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോടു ക്ഷമിക്കേണമെ.'' യേശുക്രിസ്തു പഠിപ്പിച്ചിരിക്കുന്ന ഈ പ്രാർത്ഥന സുവിശേഷത്തിൽ വായിക്കുമ്പോൾ ഒരുഭാഗത്തു കടം എന്നും (മത്താ-6: 12) വേറൊരുഭാഗത്തു് പാപം എന്നും (ലൂക്കോ. 11: 3) കാണുന്നു. ഇതിനെ രണ്ടിനെയും യോജിപ്പിച്ചാണു് പരിശുദ്ധപിതാക്കന്മാർ കർത്തൃപ്രാർത്ഥനയിൽ ഉപയോഗിച്ചുകാണുന്നതു്.

ഒരു വിശ്വാസിക്കു് രണ്ടുവിധത്തിലുള്ള കഴുകൽ നിശ്ചയിച്ചിരിക്കുന്നു. ഒന്നാമത്തേതു് ദേഹം മുഴുവൻ ഉള്ള കഴുകലാണു്. ഇതിനു് സ്നാനം (മാമോദീസാ) എന്നു പറയുന്നു. പുതിയ നിയമസഭ ഒരാളെ വിശുദ്ധസഭയിൽ ചേക്കുന്നതിനു മുമ്പു് വെള്ളംകൊണ്ടു് അവനെ മുഴുവനായി ആവരണംചെയ്യുവന്നിരുന്നു. ഇതിനെപ്പററി അപ്പോ: 22:16; ഏബ്രാ. 10: 22 മുതലായ ഭാഗങ്ങളിൽ വായിക്കുന്നു. ഇപ്രകാരമുള്ള സ്നാനം ഒരിക്കൽ മാത്രം നടക്കേണ്ടതാണു്. ഇപ്രകാരം സ്നാനം സ്വീകരിച്ചു് സഭയിൽ ചേന്ന ഒരു വിശ്വാസിക്കുള്ള രണ്ടാമത്തെ കഴുകലാണു് ദൈവത്തിൻെറ കരുണാസമുദ്രമാകുന്ന താമ്രതൊട്ടിയിലെ വെള്ളംകൊണ്ടുള്ള കഴുകൽ. ഈ കഴുകൽ, ഒരുവിശ്വാസി എപ്പോഴെങ്കിലും പാപത്തിൽ അകപ്പെട്ടാൽ അവനു് കുററബോധം ഉണ്ടാകുമ്പോൾ അപ്പോഴെല്ലാം ചെയ്യുവാൻ അവനു കടമയുണ്ടു്. ഇതിനെക്കുറിച്ചു് ക്രിസ്തു പറയുന്നതു്: ''കുളിച്ചിരിക്കുന്നവനു് കാൽ അല്ലാതെ കഴുകുവാൻ ആവശ്യമില്ല.'' (യോഹ. 13. 10) അതായതു് ദേഹം മുഴുവൻ കഴുകി സ്നാനം ഏററിരിക്കുന്ന ഒരു വി

ശ്വാസി വല്ല പാപത്തിലും അകപ്പെട്ടാൽ തക്ക കാലങ്ങളിൽ കഴകി ശുദ്ധീകരണം പ്രാപി ക്കണം.

ഈ കഴകലിനു് ഒരു വിശ്വാസിയുടെ വശത്തു് കണ്ണുനീർ എന്നും ഏറ്റുപറച്ചിൽ എന്നും രണ്ടു പ്രത്യക്ഷലക്ഷ്യങ്ങരം ആവശ്യമാണു്. രണ്ടു സംഗതികരംക്കും തെളിവാണു് ദാവീദിൻെറ കണ്ണുനീരും ഏററുപറച്ചിലും. ഏററുപറച്ചിൽ എന്ന മലയാളപദത്തിനു് സുറിയാനിപദം 'മൗദ്യോന്യസോ' എന്നാണു്. ഇംഗ്ലീഷിൽ Confession എന്നു കാണുന്നു. ഇതു് ലാററിൻ പദമാണു്. ഇതിൻെറ മലയാളീകരണം ആണു് കുമ്പസാരം. അതിനാൽ ഒരു വിശ്വാസിയുടെ പാപമോചനത്തിനു് അനുതാപത്തോടുകൂടിയുള്ള കണ്ണുനീരും ഏററുപറച്ചിലും (കുമ്പസാരവും) ആവശ്യമാണെന്നു് വേദപുസ്തകം നമ്മെ പഠിപ്പിക്കുന്നു. കുമ്പസാരം എന്നു കേരംക്കുമ്പോരം ''വേദമാത്രജനം'' എന്നു സ്വയം അഭിമാനിക്കുന്ന ചില പ്രോട്ടസ്റ്റൻറു് സമൂഹങ്ങരംക്കു് അരോചകത്വം ഉണ്ടു്. കുമ്പസാരം, കർബ്ബാന, കശ്ശീശ്ശാ, മൂറോൻ, ക്രൂദാശ എന്നിത്യാദി പദങ്ങളിൽ ഇവക്കു് അരോചകത്വവും പാസ്റ്റർ, ചർച്ചു് മുതലായ ഇംഗ്ലീഷു് പദങ്ങളിൽ പ്രേമവും കാണുന്നു. ഇതിനു വിവരക്കേടു് എന്നല്ലാതെ മറെറാന്നും പറയാനില്ല. ഇവ ഓരോ ഭാഷയിലെ വാക്കുകളാണു്. അവയെല്ലാം അതതുഭാഷകളിലെ വേദപുസ്തകഭാഷാന്തരങ്ങളിൽ ഉള്ളതുമാകുന്നു. ഇതിൽ കുമ്പസാരം (ഏററുപറച്ചിൽ) എന്ന പദം വേദപുസ്തകത്തിൽ ഏതെല്ലാംവിധത്തിൽ ഉപയോഗിച്ചിരിക്കുന്നു എന്നു ചിന്തിച്ചുപഠിക്കുന്നതു് പ്രയോജനകരമായിരിക്കും.

താമ്രതൊട്ടി പാപമോചനത്തിനുവേണ്ടി മനുഷ്യാവതാരംചെയ്ത ക്രിസ്തു യേശുവിൻെറ മനുഷ്യത്വത്തെകുറിക്കുന്നു. ദൈവത്തിൻെറ കരുണാസമുദ്രമാണു് മനുഷ്യാവതാരംചെയ്ത ക്രിസ്തുയേശുവിൻെറ മനുഷ്യത്വത്തിൽ കാണുന്നതു്. അതുകൊണ്ടു്മനുഷ്യപുത്രനു് പാപങ്ങളെ മോചിപ്പാൻ അധികാരമുണ്ടു് എന്നു് യേശുക്രിസ്തു പറയുന്നു. (മത്താ. 9:9). ഈ ഭാഗത്തു് ദൈവപുത്രനു് പാപം മോചിപ്പാൻ അധികാരമുണ്ടു് എന്നല്ല മനുഷ്യപുത്രനു് പാപം മോചിപ്പാൻ അധികാരമുണ്ടു് എന്നാണു് എഴുതിയിരിക്കുന്നതു്. യേശുക്രിസ്തുവാകുന്ന മനുഷ്യപുത്രൻെറ പാപമോചനാധികാരം തൻെറ സ്ഥാനാപതികളായ പരിശുദ്ധ ശ്ലീഹന്മാർക്കു ദാനംചെയ്തു (യോഹ. 20:13). ഇപ്രകാരം സഭയിലെ സ്ഥാനികരം (പട്ടക്കാർ) ക്രിസ്തുവിൻെറ സ്ഥാനാപതികളും നിരപ്പിൻെറ ശുശ്രൂഷ നടത്തുന്നവരും ദൈവമർമ്മങ്ങളുടെ ഗൃഹവിചാരകന്മാരും ആകുന്നു. (2. കോരി- 5: 18-20. 1.കോരി-4: 1) ഇപ്രകാരമുള്ള ഉദ്യോഗം വിശ്വാസികരംക്കുവേണ്ടി വഹിക്കുന്നവർ അത്രെ പട്ടക്കാർ. (കോല. 1: 25.) ഇതെല്ലാം വേദപുസ്തകത്തിലെ സത്യങ്ങളത്രെ. ഇതിനെ മറച്ചുവച്ചും വളച്ചൊടിച്ചും തെററായി പഠിപ്പിക്കുന്ന ചില സമൂഹങ്ങരം ഉണ്ടു്. അതു തെററായ മാർഗ്ഗവും വേദവിപരീതവുമാകുന്നു.

ശലോമോൻെറ കാലത്തു് പരിശുദ്ധ ദൈവാലയശുശ്രൂഷയിൽ കഴുകുന്നതിനു് ഉപയോഗിച്ചിരുന്ന താമ്രക്കടൽ വാർക്കപ്പെട്ട പന്ത്രണ്ടു കാളകളുടെ പുറത്തു വയ്ക്കുകയും താമ്രകടലിലെ വെള്ളം പന്ത്രണ്ടു കാളകരം വഴി ശുദ്ധീകരണത്തിനു നൽകുകയുംചെയ്തതുപോലെ യേശുക്രിസ്തുവിൻെറ പാപമോചന അധികാരം തൻെറ പന്ത്രണ്ടു് അപ്പോസ്തോലന്മാർക്കു നൽകുകയും അവർമൂലം യേശുക്രിസ്തു ആകുന്ന താമ്രകടലിലെ അഥവാ കൃപാസമുദ്രത്തിലെ വെള്ളത്താൽ ലോകം ശുദ്ധീകരിക്കപ്പെടുകയും ചെയ്യുന്നു. ഈ ശുദ്ധീകരണം പരിശുദ്ധാത്മാവിൻെറ വ്യാപാരംമൂലം നടക്കുന്നു. ഇപ്പോരം ത്രിത്വത്തിൽ ഒരുവനായ പരിശുദ്ധാത്മാവിൻെറ വ്യാപാരകാലം ആകുന്നു. അരൂപിയായ പരിശുദ്ധാത്മാവു് പാപികരംക്കു് ശുദ്ധീകരണം നൽകുന്നതു് ക്രിസ്തുവിൻെറ സ്ഥാനാപതികളായ അപ്പോസ്തോലന്മാരും, തുടർച്ചയായി ആ സ്ഥാനം വഹിക്കുന്ന സ്ഥാനികളും വഴി ആകുന്നു. പരിശുദ്ധാത്മാവിൻെറ വ്യാപാരത്തെപ്പററി ക്രിസ്തു ഇപ്രകാരം പറയുന്നു: ''അവൻ സത്യത്തിൻെറ ആത്മാവു് എന്ന മറെറാരു കാര്യസ്ഥനെ എന്നേക്കും നിങ്ങളോടുകൂടി ഇരിക്കേണ്ടതിനു് നിങ്ങരംക്കു തരും. അവൻ വന്നു് പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ലോകത്തിനു ബോധം വരുത്തും. അവൻ എനിക്കുള്ളതിൽനിന്നെടുത്തു നിങ്ങരംക്കു് അറിയിച്ചുതരും.'' (യോഹ. 14. 16; 16: 8, 14.) പിന്നീടു് യേശുക്രിസ്തു പരിശുദ്ധാത്മ വ്യാപാരത്തിന്നായി അപ്പോസ്തോലന്മാരിൽ ഊതുകയും പാപമോചനാധികാരം അവർക്കു നൽകുകയും ചെയ്തു. (യോഹ. 20: 22, 23.) ഇപ്രകാരം പാപത്താൽ ദാഹിച്ചുവലയുന്നവർ പരിശുദ്ധാത്മ വ്യാപാരത്താലുള്ള പാപമോചനം ലഭിച്ചു് ദാഹം തീർക്കുന്നു. (യോഹ-7:37-40). ഈ വ്യാപാരം സഭയിൽനിന്നു ലോകത്തിനു മുഴ

വനം പ്രദാനംചെയ്യുന്നതായി ഹെസ: 47:8–ൽ പറയുന്നു. അതായതു്:–പരിശുദ്ധദൈവാലയത്തിന്റെ ഉമ്മരപ്പടിയുടെ കീഴിൽനിന്നു പുറപ്പെടുന്ന വെള്ളം മഹാസമുദ്രമാകുന്ന മനുഷ്യസമുദ്രത്തിൽ പതിക്കുകയും അപ്രകാരം ജനതതി ശുദ്ധീകരണം പ്രാപിക്കുകയും ചെയ്യുന്നതായിട്ടത്രെ ഹെ: 47:1–8 വരെ ഭാഗത്തു വായിക്കുന്നതു്. പരിശുദ്ധാത്മാവിന്റെ പ്രവത്തനമാണു് ക്രിസ്തുവാകുന്ന കൃപാസമുദ്രത്തിൽനിന്നു് ഒഴുകുന്ന പാപമോചനം മനുഷ്യനു നൽകുക എന്നുള്ളതു്. ''അന്നാളിൽ ദാവീദ്ഗൃഹത്തിനും യറുശലേംനിവാസികൾക്കും പാപത്തിന്റെയും മാലിന്യത്തിന്റെയും പരിഹാരത്തിനായി ഒരു ഉറവു തുറന്നിരിക്കുന്നു''. (സഖ: 13:1.)

ഇപ്രകാരം ക്രിസ്തുയേശുവിന്റെ പാപമോചനാധികാരം പന്ത്രണ്ടു് അപ്പോസ്തോലന്മാർ വഴി തന്റെ സ്ഥാനികൾക്കു നൽകപ്പെട്ടു. അതുകൊണ്ടാണു് വി: പൗലോസ് കൊരിന്തു സഭയിലെ ദുന്നടപ്പുകാരന്റെ പാപത്തെ മോചിച്ചതു്. (2. കോരി. 2: 10) ഈ അധികാരം സഭയിലെ കശ്ശീശ്ശന്മാക്കും (മൂപ്പന്മാക്കു്) നല്കപ്പെട്ടിരിക്കുന്നു. (യാക്കോ: 5: 14, 15.) ഇപ്രകാരം ഒരു വിശ്വാസി മോചനത്തിനായി പട്ടക്കാരൻ വഴി ദൈവത്തിന്റെ കരുണാസമുദ്രത്തിലേക്കു സമീപിക്കുകയും പാപമോചനം പ്രാപിക്കുകയും വേണം. ഇതിനു പ്രധാനമായിട്ടുള്ള ഉപാധി കുമ്പസാരം (ഏറ്റുപറച്ചിൽ) ആണു്. അതിനു് പട്ടക്കാരുടെ അടുക്കൽ ഏറ്റുപറയണമൊ? ദൈവത്തോടു നേരിട്ടു് ഏറ്റുപറഞ്ഞാൽ പോരെ? എന്നിത്യാദി ചോദ്യങ്ങൾ ചിലർ ഉന്നയിക്കാറുണ്ടു്. ഈ ചോദ്യം നിരത്ഥകമാണു്. താമ്രകടലിലെ വെള്ളം പ്രാപിക്കുന്നതിനു് പന്ത്രണ്ടു കാളകൾ വഴി താമ്രകടലിനെ സമീപിക്കണം എന്നുള്ളതാണു് സത്യം.

മുൻപറഞ്ഞ ദാവീദിന്റെ പാപത്തെ നാഥാൻ വഴിയാണു് ദൈവത്തോടു പറയുന്നതു്. (2-ശമു. 12: 13) എസ്രായുടെ കാലത്തു്, പാപം ചെയ്തവർ പ്രതിനിധികളുടെ അടുക്കൽ വന്നു് അവരുടെ പാപം പരിശോധനയ്ക്കു വിധേയമാക്കുകയും പ്രതിനിധികളുടെ അടുക്കൽ ഏറ്റുപറയുകയും ചെയ്യുന്നതായി കാണുന്നു. (എസ്രാ. 10: 13) യോഹന്നാൻസ്നാപകന്റെ അടുക്കൽ ഓരോരുത്തർ വരികയും പാപശാന്തിയെപ്പറ്റി ഉപദേശം ചോദിക്കുകയും അവർ യോഹന്നാനോടു പാപം ഏറ്റുപറയുകയുംചെയ്തു. (ലൂക്കോ-3: 10–14: മത്താ. 3: 6). വിശ്വസിച്ചവർ അനേകരും അപ്പോസ്തോലന്മാരുടെ അടുക്കൽ വന്നു് തങ്ങളുടെ പാപങ്ങളെ ഏറ്റുപറഞ്ഞതായി കാണുന്നു(അപ്പോ. 19: 18). പട്ടക്കാരുടെ അടുക്കൽ പാപം ഏറ്റുപറയുന്നതിനെ നിഷേധിക്കുന്നവർ തങ്ങളുടെ സമുദായനേതാക്കന്മാരുടെയും ഉപദേശിമാരുടെയും പാസ്റ്ററന്മാരുടെയും അടുക്കൽ പാപം ഏറ്റുപറയുന്നതായി കാണുന്നു. സഭയുടെ കശ്ശീശ്ശാ (പട്ടക്കാരൻ) ആ പ്രാദേശികസഭയിലെ (ഇടവകയിലെ) വിശ്വാസികൾക്കു് ഇടയനും, വിശ്വാസികൾ ആടുകളും ആകുന്നു (യോഹ. 21: 15-17; 1.പത്രോ. 5-1: 3). ഒരു ആടിനു് എന്തെങ്കിലും അസുഖം ഉണ്ടായാൽ സംരക്ഷണം നല്കേണ്ടതു് ഇടയന്റെ ചുമതലയാണു്. അതുപോലെ ആടുകൾക്കു് ആപത്തു സംഭവിക്കുമ്പോൾ നിലവിളിച്ചുകൊണ്ടു് ഇടയനെ സമീപിക്കുന്നു. ഇതുപോലെ ഒരു പ്രാദേശികസഭയുടെ കശ്ശീശ്ശാ ആകുന്ന പട്ടക്കാരൻ തന്റെ ഇടവകയിലെ ആടുകളെ പാപജീവിതത്തിൽനിന്നു് ഉദ്ധരിച്ചു് ആത്മികസംരക്ഷണം നൽകുവാൻ ചുമതലപ്പെട്ടവനാകുന്നു. അതുപോലെ ഒരു വിശ്വാസി എന്തെങ്കിലും തെററിൽപെട്ടാൽ അവൻ അവന്റെ ഇടയന്റെ അടുക്കൽ ശരിയായി തെററുകൾ ഏററുപറഞ്ഞു് പാപമോചനം പ്രാപിക്കേണ്ടതാണു്. ''അകൃത്യങ്ങളെ മറയ്ക്കുന്നവൻ ശുഭപ്പെടുകയില്ല. അതിനെ ഏററുപറഞ്ഞു് ഉപേക്ഷിക്കുന്നവനു് ദയ ലഭിക്കും'' (സദൃ: 28: 13). ഇപ്രകാരം പാപം ഏററുപറയുന്നവർ പ്രധാനമായി അഞ്ചു സംഗതികൾ അറിഞ്ഞിരിക്കണം. ആയതു് ചുരുക്കി കാണിച്ചു് ഈ ഭാഗം അവസാനിപ്പിക്കണമെന്നു വിചാരിക്കുന്നു. സത്യമായ ഏററുപറച്ചിൽ (കുമ്പസാരം) ഈ പഞ്ചമമ്മങ്ങളിൽ അടങ്ങിയിരിക്കുന്നു. അല്ലാതുള്ള ഏററുപറച്ചിൽ അംഗീകരിക്കത്തക്കതല്ല.

ഒന്നാമതായി, പാപബോധം വേണം. അതായതു് നാളതുവരെ ഏററുപറയാതെ മറച്ചുവച്ചതോ, കഴിഞ്ഞ ഏററുപറച്ചിലിനുശേഷം ചെയ്തുപോയിട്ടുള്ളതോ ആയ ദോഷങ്ങൾ ഓരോന്നും കണ്ടുപിടിക്കണം.

രണ്ടാമതായി, അപ്രകാരം ചെയ്തുപോയ പാപത്തെപ്പററി ശരിയായ ദുഃഖം (കണ്ണുനീർ) ആവശ്യമാകുന്നു. പാപത്തെപ്പററി ശരിയായ ദുഃഖം ഇല്ലാതെ മാനസാന്തരം ഉണ്ടാകുന്നതല്ല.

മൂന്നാമതായി, ഓരോ പാപവും ഏററുപറയണം. ഒരു രോഗി ഒരു ഡോക്ടറുടെ അടുക്കൽ

അവൻെറ രഹസ്യവും പരസ്യവുമായ എല്ലാ രോഗങ്ങളെയും തുറന്നുപറയുന്നതുപോലെ ആത്മികവൈദ്യനായ പട്ടക്കാരൻെറ അടുക്കൽ, ചെയ്തുപോയ ഓരോ ദോഷങ്ങളും ശരിയായി ഏററുപറയണം.

നാലാമതായി, ഏററുപറഞ്ഞതോ മററു പാപങ്ങളൊ മേലാൽ ചെയ്യുകയില്ലെന്നു തീരുമാനിക്കണം. ഓരോ തവണയും ഏററുപറയുകയും അതിനുശേഷം പാപം ചെയ്യുകയും ചെയ്താൽ, അഥവാ ഏററുപറഞ്ഞു് പാപമോചനം പ്രാപിച്ചു് വീണ്ടും അതു ചെയ്യാമെന്നു് ഹൃദയംകൊണ്ടു ചിന്തിച്ചു് ഏററുപറഞ്ഞാൽ ആയതു് സത്യകുമ്പസാരം ആയിരിക്കുന്നതല്ല. 'നാഴിക നാഴിക നീ പിഴസ്സും; നാഴിക ഒക്കെയും നീ തേറും.....അയ്യോ നിന്നുടെ... നോമ്പും നമസ്കാരവും.... എങ്ങിനെ കയ്യേറ്റാളും?' അതിനാൽ മേലാൽ പാപംചെയ്യുകയില്ലെന്നു് സത്യമായ തീരുമാനം ചെയ്യണം.

അഞ്ചാമതായി, ചെയ്തുപോയ ഓരോ പാപത്തിനും ശരിയായ പ്രായശ്ചിത്തം ചെയ്യണം. പ്രായശ്ചിത്തം എന്നുപറഞ്ഞാൽ തെററിനു് അനുസരണമായ പരിഹാരം എന്നു് അത്ഥമാകുന്നു. ഇതു് ചുങ്കക്കാരൻ സക്കായിയിൽ കാണുന്നു. ''വല്ലതും ചതിവായി വാങ്ങിയിട്ടുണ്ടെങ്കിൽ നാലുമടങ്ങു് മടക്കിക്കൊടുക്കുന്നു.'' (ലൂക്കോ. 19: 8) ചുങ്കക്കാരും പാപികളും യോഹന്നാൻ സ്നാപകൻെറ അടുക്കൽ വന്നപ്പോഠം നിശ്ചയിക്കുന്ന പ്രായശ്ചിത്തരീതി ഇതിനു തുല്യമായിരിക്കുന്നു. (ലൂക്കോ. 3: 10–14). ഇതുപോലെ ക്ഷുദ്രക്കാർ അവരുടെ ഗ്രന്ഥങ്ങഠ ദഹിപ്പിച്ചുകളയുന്നതായും കാണുന്നു. (അപ്പോ. 19: 19) ഇപ്രകാരം ഓരോ പാപിയും അവനവൻെറ പാപത്തിനു തക്ക പ്രായശ്ചിത്തം (പരിഹാരം) ചെയ്യണം. ഏവംവിധങ്ങളായ അഞ്ചു സംഗതികളും ശരിയായിരുന്നാൽ മാത്രമെ ആയതു് ശരിയായ ഏററുപറച്ചിൽ (കുമ്പസാരം) ആകുന്നുള്ളു. ഇതിനെ മാനസ്സാന്തരം അഥവാ അനുതാപം എന്നു പറയുന്നു.

അതിനാൽ ഒരു പാപി ദൈവത്തിൻെറ കൃപാസമുദ്രമാകുന്ന താഗ്രകടലിനോടു സമീപിച്ചു് അതിനെ വഹിച്ചിരിക്കുന്ന വാക്കപ്പെട്ട കാളകളാകുന്ന വൈദികർവഴി ഒഴുകുന്ന പാപമോചനജലത്തിൽ കഴുകി ശുദ്ധീകരണം പ്രാപിക്കേണ്ടതാണു്.

(തുടരും)



# ക്രിസ്തീയകുടുംബം

(മേരി കോശി, കുണ്ടറ)

(ലേഖിക കൊല്ലം, മെത്രാസനത്തിലെ വനിതാസമാജപ്രവർത്തകരിൽ ഒരാളും, കുണ്ടറ എം. ജി. ഡി. ഹൈസ്കൂളിലെ ഒരു അദ്ധ്യാപികയുമാണ്. —പത്രാധിപർ)

കാലത്തിന്റെയും ശാസ്ത്രത്തിന്റെയും ഗതി മനസ്സിലാക്കി പ്രവർത്തിക്കേണ്ട ചുമതലയുടെ നേരേ ഒരു ക്രൈസ്തവ വനിത പാരാങ്മുഖത്വം പാലിച്ചുകൂടാത്തതാണ്. നല്ല ആത്മധൈര്യത്തോടും മന:ശാസ്ത്രപരമായും വസ്തുതകളെ അഭിവീക്ഷണം ചെയ്തു പ്രതിലോമതകളോടു പോരാടി വിജയപൂർവ്വം മുന്നേറേണ്ട പല പ്രവർത്തനമണ്ഡലങ്ങൾ നമ്മുടെ കണ്ണിന്മുമ്പാകെയുണ്ട്. അവ പ്രധാനമായും കുടുംബം, സമൂഹം, രാഷ്ട്രം ഇവയാണ്. ഈ മൂന്നു രംഗങ്ങളിലും സ്ത്രീക്കുള്ള സ്വാധീനം വളരെ വലുതാണ്. ഒടുവിൽ പറഞ്ഞ രണ്ടിന്റെയും മൂലസ്ഥാനം കുടുംബമത്രേ. അതിന്റെ പ്രധാന ഘടകങ്ങളാണു ഭർത്താവും ഭാര്യയും കുഞ്ഞുങ്ങളും.

കുടുംബത്തിന്റെ ക്രമീകരണത്തിൽ കൂടുതൽ പ്രാധാന്യം സ്ത്രീക്ക്—വീട്ടമ്മയ്ക്ക്—ആണ്. ഒരു ക്രിസ്തീയകുടുംബത്തിലെ സ്ത്രീക്ക് തന്റെ ഭവനം എങ്ങനെ ധന്യമാക്കാൻ കഴിയുമെന്ന് നമുക്ക് അല്പം ചിന്തിക്കാം.

ക്രിസ്തീയകുടുംബം എന്നു പറയുമ്പോൾ പ്രധാനമായി അർത്ഥമാക്കേണ്ടതു് ക്രിസ്തു അതിന്റെ നടുനായകമായി നിലകൊള്ളുന്നു എന്നുള്ളതാണ്. അതായതു് ക്രിസ്തീയമൂല്യങ്ങൾക്ക് സർവ്വപ്രധാനമായ സ്ഥാനം കല്പിച്ച് തദനുസരണം ജീവിതം നയിക്കുന്ന കുടുംബാംഗങ്ങളെയാണ് ആ കുടുംബം ഉൾക്കൊള്ളുന്നതു്. വിപരീതമായിവരുന്ന പ്രവണതകളെ സുധീരം എതിർത്തു മുമ്പോട്ടു പോകേണ്ട ചുമതലയാണു കുടുംബാംഗങ്ങൾക്കുള്ളതു്. കുടുംബത്തിന്റെ ഘടകങ്ങളായ ഭർത്താവും ഭാര്യയും കുഞ്ഞുങ്ങളും ഇതു ശരിയായി മനസ്സിലാക്കിയിരിക്കേണ്ടതാകുന്നു.

ഭർത്താവും ഭാര്യയും കുഞ്ഞുങ്ങളും പരസ്പരം സ്നേഹിക്കയും വിശ്വസിക്കയും കരുതുകയും ഉത്തരവാദിത്വങ്ങളെ സമർഹമാംവണ്ണം അംഗീകരിക്കുകയും നിവർത്തിക്കയും ചെയ്യുന്ന ഒരു കുടുംബം എന്നു പറഞ്ഞാൽ കുടുംബത്തിന്റെ ഭദ്രത സാക്ഷാത്കൃതമായി എന്നു ചിന്തിക്കുന്നവരുണ്ട്. പക്ഷെ മാന്യമായ ഒരു അക്രൈസ്തവ കുടുംബത്തിലും ഇവയെല്ലാമുണ്ട് എന്നു നാം ധരിക്കണം. എന്നാൽ പിന്നെ ക്രിസ്തീയകുടുംബത്തിന്റെ പ്രത്യേകതയെന്താണ്? മുൻപറഞ്ഞപ്രകാരം ക്രിസ്തു അതിന്റെ നടുനായകമാണെന്നുള്ളതുതന്നെ. ലോകത്തിനു നൽകാൻ കഴിയാത്ത സന്തോഷവും സ്വർഗ്ഗീയസമാധാനവും ക്രിസ്തീയകുടുംബത്തിൽ സദാ വിളങ്ങിക്കൊണ്ടിരിക്കുമെന്നുള്ളതാണതു്. എല്ലാ ഭവനങ്ങളും ഒരുപോലെ സമ്പന്നങ്ങളായിരിക്കയില്ല. പട്ടിണി, രോഗം മുതലായ കെടുതികൾ ഭവനത്തെ ബാധിച്ചു എന്നു വരും. ഇവയിലെങ്ങും

# ഗുജറാത്തിൽ നമുക്ക് ഒരു പള്ളി

(ഫാദർ എം. വി. ജോർജ്ജ്)

[ഫാ. എം. വി. ജോർജ്ജ് അച്ചന്റെ മിഷ്യനറി പര്യടനവിവരണമാണീ ലേഖനത്തിലെ പ്രതിപാദ്യം. ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽ നമ്മുടെ സഭയ്ക്കുള്ള വികസനസാദ്ധ്യതയെ മനസ്സിലാക്കി പ്രവർത്തിക്കേണ്ട ചുമതല നാം അവഗണിച്ചുകൂടാത്തതാണ്—പത്രാധിപർ]

ഇൻഡ്യയിലെ പതിനാലു സ്റ്റേറ്റുകളിൽ, ഓർത്തഡോക്സ് സഭയ്ക്ക് ഒരു പള്ളിപോലും സ്വന്തമായി പണിതിട്ടില്ലാത്ത ചുരുക്കം ചില സ്റ്റേറ്റുകളിൽ ഒന്നാണ് ഗുജറാത്ത്. ഈ ലേഖകൻ കഴിഞ്ഞ ഏപ്രിൽമാസാരംഭത്തിൽ ഗുജറാത്തിൽ ആദ്യമായി ഒരു മിഷ്യനറിപര്യടനം നടത്തുകയുണ്ടായി. ബറോഡായിലും അഹമ്മദബാദിലും രണ്ടു ദിവസം വീതവും ആനന്ദിൽ ഒരു ദിവസവും മാത്രമെ പ്രസംഗങ്ങൾ നടത്തുവാൻ സാധിച്ചുള്ളു. എല്ലാ സ്ഥലത്തും ഇംഗ്ലീഷിലാണു പ്രസംഗിച്ചത്. ബറോഡായിലും ആനന്ദിലും ഗുജറാത്തിഭാഷയിലേക്കു തർജ്ജിമ ചെയ്യുമെന്ന് നേരത്തെ പരസ്യം ചെയ്തിരുന്നതിനാൽ പള്ളികൾ നിറയെ ആൾക്കൂട്ടം കൂടിയിരുന്നു. ഗുജറാത്തിക്രിസ്ത്യാനികളുടെ പാട്ട് വളരെ ഇമ്പകരമാണ്. അവരുടെ നേതാക്കന്മാർ നമുക്കു ഹാർദ്ദമായ സ്വാഗതമത്രെ അരുളുന്നത്. അവർ സാധാരണ കേൾക്കുന്നതിൽനിന്നു വ്യത്യസ്തമായ പ്രഭാഷണങ്ങളാണ് ശ്രവിച്ചതെങ്കിലും വീണ്ടും ആ പ്രദേശങ്ങളിലേക്കു സ്വാഗതം ചെയ്തിരിക്കുകയാണ്. അഹമ്മദബാദിൽ വിദേശികളായ രണ്ടു റോമൻ ക

---

തളരുകയോ തകരുകയോ ചെയ്യാതെ മുന്നേറുവാനുള്ള ശക്തി ഒരു യഥാർത്ഥ ക്രിസ്തീയകുടുംബത്തിനുണ്ടായിരിക്കും. അദ്ധ്വാനിക്കുന്ന ഭർത്താവും ശുശ്രൂഷിക്കുന്ന ഭാര്യയും അനുസരിക്കുന്ന കുഞ്ഞുങ്ങളുമുള്ള ഭവനം പട്ടിണി കിടക്കേണ്ടിവരികയില്ല. അനന്തകാരുണികനായ കർത്താവിങ്കലേക്കു ദൃഷ്ടി ഉറപ്പിച്ചുകൊണ്ടു ചുമതലകൾ നിർവഹിക്കുന്ന ഭവനാംഗങ്ങളെ ഉൾക്കൊള്ളുന്ന കുടുംബം സ്വർഗ്ഗത്തിന്റെ പ്രതീതിയുളവാക്കുകതന്നെചെയ്യും. കുടുംബനടത്തിപ്പിന്റെ ചുക്കാൻ സ്ത്രീയുടെ കയ്യിൽത്തന്നെയാണ്. സ്വന്ത വികാരങ്ങളെ അടക്കി ജീവിക്കുന്ന സ്ത്രീ ശക്തയും, ഉള്ളതുകൊണ്ടു തൃപ്തിപ്പെട്ട് തനിക്കുള്ളതിൽ സന്തോഷിച്ചു ജീവിക്കുന്ന സ്ത്രീ ധനവതിയുമാണെന്നു സമ്മതിക്കണം. 'സ്ത്രീകളിൽ ജ്ഞാനമുള്ളവൾ തന്റെ വീടു പണിയുന്നു; ഭോഷത്വമുള്ളവളോ അതു സ്വന്ത കൈകളാൽ പൊളിച്ചുകളയുന്നു (സദൃ. 14: 1). 'യഹോവാഭക്തി ജ്ഞാനത്തിന്റെആരംഭമാകുന്നു'. അപ്പോൾ ഭക്തിയിൽ അധിഷ്ഠിതമായ ജീവിതചര്യ പുലർത്തുന്ന ഒരു സ്ത്രീക്കേ തന്റെ ഭവനം പണിയുവാൻ—രൂപപ്പെടുത്തുവാൻ—കഴികയുള്ളു എന്നു സിദ്ധിക്കുന്നു. ഭക്തിവിരുദ്ധമായും വികാരങ്ങൾക്കടിമപ്പെട്ടും ജീവിക്കുന്ന സ്ത്രീ കുടുംബം പൊളിക്കുകയാണ്— തകർത്തുകളയുകയാണ—ചെയ്യുന്നത്. സ്വകീയങ്ങളായ വികാരങ്ങൾക്കും അനുമതികൾക്കും വിധേയയായി കുടുംബം തകർത്ത രണ്ടു സ്ത്രീകളാണ് ആഹാബിന്റെ ഭാര്യയായ ഇസബേലും അഹസ്യാവിന്റെ അമ്മയായ അഥല്യായും (1 രാജാ. 18-ം 21-ം, 2 രാജാ. 11-ം അദ്ധ്യായങ്ങൾ കാണുക). ഇവർ രണ്ടു പേരും കുടുംബം നശിപ്പിക്കുകയും സ്വയംനശിക്കുകയും ചെയ്തു. ഇതു വീട്ടമ്മമാർക്ക് ഒരു താക്കീതായിരിക്കട്ടെ. നേരേമറിച്ച് ദുഷ്ടനായ അന്തിയോക്കസിന്റെ ഭരണകാലത്ത് വിഗ്രഹാരാധനയ്ക്കു വശംവദയാകാതെയും സത്യദൈവവിശ്വാസത്തിനുവേണ്ടി പ്രാണാർപ്പണംചെയ്തും വിജയകിരീടം ചൂടിയ മർത്തശ്മൂനിയെപ്പോലുള്ള വീരമാതാക്കൾ എക്കാലത്തും നമുക്കു പ്രചോദനം നൽകിക്കൊണ്ടിരിക്കതന്നെ ചെയ്യും. പഴയനിയമത്തിൽ രൂത്ത്, എസ്ഥേർ എന്നീ വനിതകൾ കുടുംബത്തിന്റെയും വംശത്തിന്റെയും രാഷ്ട്രത്തിന്റെയും ഭദ്രത നിലനിർത്തുന്നതിൽ നിർണ്ണായകശക്തികളും വ്യക്തികളുമായി നിലകൊള്ളുന്നതും നമുക്കു മാർഗ്ഗദർശനം നൽകാൻ പര്യാപ്തമാണ്. ധാർമ്മികമൂല്യങ്ങൾക്കു പ്രാധാന്യം നൽകി ദൈനംദിനജീവിതചര്യകൾ ക്രമപ്പെടുത്തുന്നതിൽ ആധുനികതയ്ക്ക് അനുരൂപമായ ക്രമീകരണങ്ങൾ ഏർപ്പെടുത്തുന്നതിനെപറ്റി നമുക്കു പിന്നാലേ ചിന്തിക്കാം.

(തുടരും)

ത്തോലിക്കാ കന്യാസ്ത്രീകളും പ്രസംഗം കേൾക്ക വന്നിരുന്നു എന്നതും പ്രസ്താവ്യമത്രെ. ഇപ്പോൾ ഗുജറാത്തിലുള്ള എല്ലാ സ്ഥലങ്ങൾക്കു മായി ബ. സി. കെ. തോമസ്സച്ചൻ മാത്രമാണു് നമ്മുടെ പട്ടക്കാരനായി സേവനമനുഷ്ഠിക്കുന്നതു്. അദ്ദേഹം താമസിക്കുന്നതു് ആനന്ദിനും അഹമ്മദബാദിനും മദ്ധ്യേയുള്ള നദിയാദു് പട്ടണത്തിലത്രെ. അവിടെ ഒരു സ്കൂളിൽ അദ്ദേഹം അദ്ധ്യാപകവൃത്തിയും അനുഷ്ഠിക്കുന്നു. ഓർത്തഡോക്സു് ക്രിസ്ത്യാനികൾ അവിടെ കുറവായി മാത്രമെ ഉള്ള എങ്കിലും അഞ്ചു ഞായറാഴ്ചയുള്ള മാസങ്ങളിലെ അഞ്ചാം ഞായറാഴ്ച അവിടെ വി. കുർബ്ബാന അർപ്പിക്കുന്നുണ്ടു്.

ഗുജറാത്തിലെ ഏററം വലിയ പട്ടണമായ അഹമ്മദബാദിൽ ഇരുനൂറിലധികം ഓർത്തഡോക്സു് സഭാംഗങ്ങൾ ഉണ്ടു്. ഒരു പട്ടക്കാരൻ സ്ഥിരമായി താമസിച്ചു് ശരിയായി പ്രവർത്തിച്ചാൽ അനതിവിദൂരഭാവിയിൽ അവിടെ ഒരു പള്ളിയുണ്ടാകും. ഇപ്പോൾതന്നെ മുപ്പതിനായിരത്തോളം രൂപാ അവർക്കു മിച്ചമായിട്ടുണ്ടെങ്കിലും സ്ഥലം വാങ്ങുവാൻപോലും അതു പര്യാപ്തമല്ല. എങ്കിലും അവർ സ്ഥലം അന്വേഷിച്ചുകൊണ്ടിരിക്കുകയാണു്. ത്യാഗപൂർവ്വം കഠിനാദ്ധ്വാനം ചെയ്യാവുന്ന ഒരു പട്ടക്കാരനെ അവിടേക്കു് അയക്കുവാൻ, കഴിഞ്ഞ ഒൻപതു മാസമായി അഭിവന്ദ്യ ഇടവകമെത്രാപ്പോലീത്താ തിരുമേനി അന്വേഷിക്കുന്നുണ്ടെങ്കിലും നമ്മുടെ സഭയിലെ പട്ടക്കാരുടെ കുറവുമൂലം ഇതഃപര്യന്തം നിയമനം നടന്നിട്ടില്ല. ഇപ്പോൾ മാസത്തിൽ ഒരു ഞായറാഴ്ച ബ. സി. കെ. തോമസ്സച്ചൻ അവിടെ വി. കുർബ്ബാന അർപ്പിക്കുന്നു എന്നതു് ഒരു ആശ്വാസമാണു്.

ബറോഡായിൽ നമ്മുടെ സഭാംഗങ്ങൾ അത്രയധികം ഇല്ല എങ്കിലും ഇടവകയുടെ വകയായി ഒരു ഇംഗ്ലീഷ്മീഡിയം സ്കൂൾ ആരംഭിച്ചുകഴിഞ്ഞിരിക്കുന്നു. ശ്രീമാൻ കെ. ററി. തോമസ്സ് ബി. എ; എം. എഡ് അതിൻെറ പ്രിൻസിപ്പാൾ ആയി അക്ഷീണയത്നം ചെയ്യുന്നതിനാൽ സ്കൂളിനു് മുൻപരിചിതവില്ലാതെ ആദ്യവർഷംതന്നെ അംഗീകാരം ലഭിച്ചുകഴിഞ്ഞിരിക്കുന്നു. വാടകക്കെട്ടിടത്തിലാണു സ്കൂൾ നടത്തുന്നതു്. ഇപ്പോൾ കെ. ജി. യും ഒന്നാംക്ലാസ്സും മാത്രമെയുള്ളവെങ്കിലും സ്കൂളിനു് നല്ല ഒരു പേരും പെരുമയും സിദ്ധിച്ചുകഴിഞ്ഞു. കെട്ടിടവാടക, സ്കൂൾബസ്സ്കൂലി മുതലായ ഇനത്തിൽ ഇപ്പോൾ ഇടവക അനുഭവിക്കുന്ന ഭാരിച്ച നഷ്ടം ഒന്നുരണ്ടു വർഷംകൊണ്ടു തീരുന്നതും അചിരേണ സ്കൂൾ ലാഭകരമാകുന്നതും അത്രെ. സ്കൂളിനു സ്ഥലവും കെട്ടിടവും ഉണ്ടായിക്കഴിഞ്ഞാൽ സ്കൂൾഹാളിൽത്തന്നെ വി. കുർബ്ബാന അർപ്പിച്ചുതുടങ്ങാമെന്നത്രെ അവർ ആഗ്രഹിക്കുന്നതു്. ഇവിടെ സേവനമനുഷ്ഠിക്കുവാൻ അഭിവന്ദ്യ തിരുമേനി ശ്രീ. കെ. ററി. തോമസ്സിനെ പട്ടം കൊടുത്തു് തിരികെ അയയ്ക്കുവാൻ ഉദ്ദേശിക്കുന്നതു് ഒരു നല്ല കാൽവയ്പായി തോന്നുന്നു.

ബറോഡായിലെ വികാരിക്കു് ആനന്ദിൻെറ കൂടി ചുമതല വഹിക്കാവുന്നതത്രെ. അമൂൽ പാൽപ്പൊടിഫാക്ടറിയാണു് ആനന്ദിനെ ലോകപ്രസിദ്ധമാക്കിയിരിക്കുന്നതു്. അവിടെ ഒരു നല്ല ചെറിയ ഓർത്തഡോക്സു് ഇടവകയുണ്ടു്. സർദാർ പട്ടേൽ സർവ്വകലാശാലയും ആനന്ദിലാണു്. നമ്മുടെ സഭാംഗങ്ങളായ പല വിദ്യാർത്ഥികൾ അവിടെ പോസ്റ്റ്ഗ്രാഡ്വേററ് ഡിഗ്രികൾക്കായി പഠിക്കുന്നു.

അമൂൽ പ്രോഡക്ററസിനെക്കുറിച്ചും അതിൻെറ മാനേജിംഗ്ഡയറക്ടർ ശ്രീ. വി. കുര്യനെക്കുറിച്ചും വായനക്കാർ അറിഞ്ഞിരിക്കേണ്ടതാണു്. മറുനാടൻ മലയാളികളിൽ അഗ്രഗണ്യൻ എന്ന സ്ഥാനത്തിനു് ശ്രീ. വി. കുര്യൻ അർഹനാണെന്നു തോന്നുന്നു. അദ്ദേഹത്തിനു 'പത്മഭൂഷൻ'സ്ഥാനം ഇൻഡ്യാഗവമെൻറു നൽകിയതിൽ അതിശയത്തിനു വകയില്ല. അചിരേണ നോബൽസമ്മാനംപോലും അദ്ദേഹത്തിനു ലഭിച്ചേക്കും. ഫിലിപ്പൈൻ ദ്വീപുകൾ കൊടുക്കുന്ന ഏററം വലിയ സമ്മാനം ലഭിച്ചവരിൽ മദർ തെരേസ്സായും ശ്രീ കുര്യനും ഉൾപ്പെടുന്നു. ഒരു കാലത്തു് സാമ്പത്തികപരാധീനതയിൽ കിടന്ന അനേകലക്ഷം ഗുജറാത്തികളെ സാമ്പത്തികമായി ഉയർത്തിയതും, ഇൻഡ്യ മുഴവനുമുള്ള കുഞ്ഞുങ്ങൾക്കു് പാൽ ഭക്ഷണം നൽകുന്നതും ഒരു ചെറിയ കാര്യമല്ലല്ലൊ. രണ്ടു ലക്ഷത്തിൽപരം നല്ലജാതി എ

---

# ഒരു പുതിയ നീക്കം

## അമേരിക്കൻ ഓർത്തഡോക്സ് സഭകളിൽ

(റവ. ഫിൽസി U. S. A.)

ഏതാണ്ട മുപ്പത്തു ലക്ഷത്തോളം വരുന്ന അമേരിക്കയിലെ ഓർത്തഡോക്സ് സഭാംഗങ്ങളുടെ ഭാവി ഒരു വ്യക്തിയുടെ പേനാത്തുമ്പിൽ തങ്ങി നിൽക്കുകയാണ്. അതു ശരിക്കു ചലിച്ചാൽ, അമേരിക്കയിൽ ഇപ്പോൾ പതിമ്മൂന്നു വിഭാഗങ്ങളായി നിൽക്കുന്ന ഓർത്തഡോക്സ് സഭകൾ സ്വയം ഭരണാധികാരമുള്ള (Autocephalous) ഏക അമേരിക്കൻ ഓർത്തഡോക്സ് സഭയായി മാറും. അല്ലാത്തപക്ഷം 'ശീശ്മക്കാരും'. ഇതിൻെറ പശ്ചാത്തലത്തിലേക്കൊന്ന് എത്തിനോക്കുന്നതു നന്നായിരിക്കുമല്ലോ.

### ഗ്രീക്ക് ഓർത്തഡോക്സ് സഭ

അമേരിക്കയിലെ ഓർത്തഡോക്സ് സഭകളിൽ (Eastern Orthodox Churches) സാമ്പത്തികമായും മററും ഒന്നാംകിടയിൽ നില്ക്കുന്നതു് ഗ്രീക്ക് ഓർത്തഡോക്സ് സഭയാണ്. ഏതാണ്ട 10 ലക്ഷം ജനങ്ങളും നാനൂറോളം പള്ളി

---

രുമകളെ ഗുജറാത്തിലെ കയിറാ ഡിസ്ട്രിക്ടിൽ വളർത്തി അവയുടെ പാൽ ശേഖരിച്ച് ബോംബെ പട്ടണത്തിൽ പാൽ ആയി ദിവസവും എത്തിക്കുന്നതിനു പുറമെ കോടിക്കണക്കിനു രൂപയുടെ പാൽപ്പൊടിയും, ചീസും, വെണ്ണയും ആനന്ദിലെ ഫാക്ടറിയിൽ ഉണ്ടാക്കുവാനുമെല്ലാം പ്രധാന കാരണക്കാരൻ ശ്രീ. വി. കുര്യനാണ്. അദ്ദേഹത്തിൻെറ നേതൃത്വത്തിൽ സ്ഥാപിച്ചതാണ് Kaira District Co-operative Milk Producers' union Limited, Anand. എരുമകൾക്കു നല്ല തീററ ഉണ്ടാക്കിക്കൊടുക്കുന്ന ഒരു ഫാക്ടറിയും അദ്ദേഹം സ്ഥാപിച്ചു. അമൂൽദാർ എന്നാണ് ആ തീററയുടെ പേർ.

ഞാൻ അദ്ദേഹത്തെ ഓഫീസിൽവച്ചു കാണുകയും അദ്ദേഹം എന്നെ സ്വവസതിയിലേക്കു കൊണ്ടുപോയി സല്ക്കരിച്ചു ബഹുമാനിക്കുകയും ചെയ്തു. ശ്രീ കുര്യനോട് കേരളത്തിലും ഇതുപോലെ എന്തെങ്കിലും ചെയ്യാത്തതെന്താണെന്നു ചോദിച്ചു. അദ്ദേഹത്തിൻെറ ഉത്തരം ഏതാണ്ട പ്രകാരമായിരുന്നു. "In Kerala People do not accept anybody as boss. Here as the boss, I can hire or fire any one I want; but I do not fire any one indiscriminately. I have fired only two officers so far: one for accepting pieces of nylon cloth bribery, the other for a cause I do not want to reveal". ഈ ഉത്തരം കേരളീയരായ നമ്മെയെല്ലാം ഇരുത്തി ചിന്തിപ്പിക്കേണ്ടതാണ്. ആരെയും അധിപതിയായി അംഗീകരിക്കാത്ത സ്വഭാവം നമുക്കുള്ളതുകൊണ്ടാണ് നാം പുരോഗമിക്കാത്തതെന്ന അഭിപ്രായം മററുപലർക്കും ഉണ്ട്. താണ ജോലികൾ, ഉയർന്ന ജോലികൾ എന്നു വേലയെ തരംതിരിക്കാതെ എല്ലാ ജോലികളും സസന്തോഷം ചെയ്യുന്ന സിക്കുമതാനുയായികളായ സർദാർജികളും നമ്മെക്കാൾ പുരോഗമിക്കുന്നുണ്ട്. ഉത്തരേൻഡ്യയ്ക്കും നേതൃത്വം കൊടുക്കുവാൻ പ്രാപ്തിയുള്ള മലയാളികൾക്ക് കേരളത്തിനു നേതൃത്വംകൊടുക്കുവാൻ കഴിയാതെ പോകുന്ന വൈപരീത്യകാരണം കണ്ടുപിടിച്ചു പരിഹരിക്കേണ്ടതാണ്. തേജോവധം നടത്തുവാനുള്ള വാസന കേരളത്തിൽ കൂടുതലുണ്ടെങ്കിൽ അതു പരിഹരിക്കേണ്ട കാലം വൈകിയിരിക്കുന്നു.

ഞാൻ കഷ്ടാനുഭവയാഴ്ച പൂനായിലും കിർക്കിയിലും ചെലവഴിച്ചതിനാൽ അവിടെയുള്ളവരുടെയും അത്യുത്സാഹം എന്നെ സന്തോഷിപ്പിച്ചു എന്നതും പറയേണ്ടിയിരിക്കുന്നു. അടുത്ത ഒന്നുരണ്ട വർഷത്തിനകം പൂനായിലോ കിർക്കിയിലോ ഒരു ഓർത്തഡോക്സ് പള്ളി ഉണ്ടാകുവാൻ സാദ്ധ്യതയുണ്ട്. അതുപോലെ ബോംബെയിൽ ചെമ്പൂരും ഗോറിഗോണിലും പള്ളികൾ ഉണ്ടായേക്കും. ഗുജറാത്തിൽ അഹമ്മദബാദിലും ബറോഡായിലും പള്ളികൾ പണിയുവാൻ അധികകാലതാമസം വരികയില്ല. കേരളത്തിൽ കഴിവുള്ള പള്ളികൾ ഇവരെ എല്ലാം പണം കടമായി കൊടുത്തെങ്കിലും സഹായിക്കുമോ എന്ന വലിയ ചോദ്യം അവശേഷിക്കുന്നു.

കളം ഹോളിക്രോസ്സ് തിയോളജിക്കൽ സിമ്മനാരി, ഹെലനിക് കോളജ്, സെൻറു് ബേസിൽ അക്കാഡമി, St. Michel's Home for Ageds, (സെൻറു് മിഖായേൽ വൃദ്ധമന്ദിരം) രണ്ടു ബാലഭവനങ്ങൾ, കൊറിയാ, ആഫ്രിക്കാ എന്നിവിടങ്ങളിലെ മിഷ്യനറിപ്രവർത്തനം എന്നിവയും ഈ സഭയ്ക്കുണ്ടു്. എക്യൂമിനിക്കൽ പാത്രിയർക്കീസ് അത്തനഗോറസ് തിരുമേനിയുടെ കീഴുള്ള ഈ സഭയുടെ അമേരിക്കയിലെ Prelate (പ്രധാനമേലദ്ധ്യക്ഷൻ) ആർച്ചുബിഷപ്പ് ഇയാക്കാവോസ് (Iakovos) ആണു്. x ഇദ്ദേഹത്തിൻെറ കീഴിൽ പന്ത്രണ്ടു ബിഷപ്പന്മാരുണ്ടു്. ദീർഘദൃഷ്ടിയും കർമ്മകുശലനും എക്യുമിനിസത്തിൽ അതീവ ശ്രദ്ധാലുവുമായ ആർച്ചുബിഷപ്പ് ഇയാക്കാവോസ് അഖിലലോകസഭാ (W. C. C.) കൗൺസിൽ പ്രസിഡൻറു്, നാഷ്യണൽ ക്രിസ്ത്യൻ കൗൺസിൽ (N. C. C.) പ്രസിഡണ്ടു്, അമേരിക്കയിലെ കാനോനിക്കൽ ബിഷപ്പ്സ് കൗൺസിലിൻെറ പ്രസിഡണ്ടു് എന്നീ സമുന്നതസ്ഥാനങ്ങൾ അലങ്കരിക്കുന്നു. 1969 വരെയും ഇദ്ദേഹത്തിൻെറ പേരും പെരുമയും ആരാലും ചോദ്യംചെയ്യപ്പെട്ടിരുന്നില്ല.

### റഷ്യൻ ഓർത്തഡോക്സ് സഭ

ഗ്രീക്കുസഭയൊഴിച്ചു പന്ത്രണ്ടു വിഭാഗങ്ങളിൽ ഒന്നാംകിടയിലുള്ളതു് റഷ്യൻ ഓർത്തഡോക്സ് സഭയാണു്. എന്നാൽ ഇവർതന്നെ മൂന്നു വിഭാഗങ്ങളായിട്ടാണു നിൽക്കുന്നതു്. ഇവ തമ്മിൽ കർബ്ബാനബന്ധംപോലുമില്ലെന്നു പറയാം. 1793–ൽ, അതായതു് ഗ്രീക്കു് ഓർത്തഡോക്സ്കാർ അമേരിക്കയിൽ വരുന്നതിനു് ഒരു നൂററാണ്ടുമുമ്പു്, റഷ്യക്കാരായ കുറേ ആശ്രമസ്ഥർ അമേരിക്കയിൽ അലാസ്ക്കാ എന്ന സ്ഥലത്തു വരികയും അങ്ങനെ അമേരിക്കയുടെ മണ്ണിൽ 'ഓർത്തഡോക്സി' ബീജാവാപം ചെയ്യപ്പെടുകയും ചെയ്തു. ഇതിൻെറ പ്രശംസ ഈ റഷ്യാക്കാരാണു് അർഹിക്കുന്നതു് എന്ന വസ്തുത പ്രത്യേകം സ്മരണീയമത്രേ.

### മോസ്ക്കോ എക്സാർക്കേററു്

റഷ്യൻ ഓർത്തഡോക്സ്സഭകളിൽ ഒന്നാമത്തേതു് 'മോസ്ക്കോ എക്സാർക്കേററു്' ആണു്. ഇവർ മോസ്ക്കോ പാത്രിയർക്കീസിനെ പിന്താങ്ങുന്നു. ഇവക്കു് ഏതാണ്ടു് 250 പള്ളികളും നാലു മെത്രാന്മാരും അമേരിക്കയിലുണ്ടു്. ഈ വിഭാഗത്തെ നയിക്കുന്നതു് ജോനാഥാൻ തിരുമേനിയാണു്. എന്നാൽ മററു് റഷ്യൻവിഭാഗങ്ങളുടെയും മററു് ഓർത്തഡോക്സ് സഭകളുടെയും ദൃഷ്ടിയിൽ ഇവർ ഓർത്തഡോക്സുതരരും കമ്യൂണിസ്ററുകാരുമായിട്ടാണു് ചിത്രീകരിക്കപ്പെട്ടിരിക്കുന്നതു്.

### Russians in Excile
### (നാടുകടത്തപ്പെട്ട റഷ്യർ)

1922–ൽ അന്നത്തെ റഷ്യൻ പാത്രിയർക്കീസ് ആയിരുന്ന ടിക്കോൺ (Tikon) തിരുമനസ്സിലെ 362–ാം നമ്പർ കല്പനമൂലം ഇവർ രൂപം ധരിച്ചു.

1922–ൽ റഷ്യയിലെ ക്ഷാമംനിമിത്തമുണ്ടായ സാഹചര്യങ്ങളെ മറപിടിച്ചുകൊണ്ടു് കമ്മ്യൂണിസ്റ്റ് ഗവർമ്മെൻറു് സഭയുടെമേൽ അതിൻെറ ഇരുമ്പുമുഷ്ടി പ്രയോഗിച്ചു. സഭവകസ്വത്തുക്കൾ കണ്ടുകെട്ടി. അനേകം മേല്പട്ടക്കാരെയും പട്ടക്കാരെയും തോക്കിനിരയാക്കി. വിശ്വാസികൾ പലരും പ്രാണരക്ഷാർത്ഥം വിവിധ രാജ്യങ്ങളിലേക്കു പലായനം ചെയ്തു. പാത്രിയർക്കീസ് ടിക്കോൺ തൻെറ ജീവൻ അപഹരിക്കപ്പെടുന്നതിനുമുമ്പു് തൻെറ ആത്മീകമക്കൾക്കു കൊടുത്ത കല്പനയിൽ റഷ്യക്കു പുറത്തുള്ള റഷ്യൻ ഓർത്തഡോക്സ് ക്രിസ്ത്യാനികൾക്കു ബിഷപ്പന്മാരുടെ ഒരു സിനഡിൻെറ കീഴിൽ (Synod of Bishops) നിൽക്കുവാനുള്ള സ്വാതന്ത്ര്യമുണ്ടെന്നും മോസ്ക്കോ പാത്രിയർക്കേററുമായി തൽക്കാലപരിതസ്ഥിതിയിൽ ബന്ധം പാലിക്കേണ്ടതില്ലെന്നും വ്യക്തമാക്കിയിരുന്നു. ഇതിൻെറ ഫലമായി ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ "Synod of Bishops" രൂപംകൊണ്ടു. ഇതിൻെറ കേന്ദ്രഓഫീസ് ഇപ്പോൾ ന്യൂയോർക്കിലാണു്. അമേരിക്കയിൽ ഇവക്കു് 400–ൽപരം പള്ളികളും 14 മെത്രാപ്പോലീത്തന്മാരും ഉണ്ടു്. ഈ വിഭാഗത്തെ നയിക്കുന്നതു് ആർച്ചു ബിഷപ്പ് ഫിലാറററു് (Arch Bishop Philaret) ആണു്. ന്യൂയോർക്കിൽ ജോർഡാൻ വില്ലാ എന്ന സ്ഥലത്തു് ഇവക്കു് ഒരു സന്യാസാശ്രമവും തിയോളജിക്കൽ സിമ്മനാരിയുമുണ്ടു്. ഇവർ നല്ല ഭക്തിയും തീക്ഷ്ണതയുമുള്ളവരാണു്. ഇവരുടെ പട്ടക്കാരു

x ഇയാക്കാവോസ് തിരുമേനി മെലീത്തയിലെ ബിഷപ്പ് ആയിരുന്നപ്പോൾ (ബിഷപ്പ് ജയിംസ്) മലങ്കരസഭ സന്ദർശിക്കയും, കാതോലിക്കേററു് അരമനയിൽ, കാലംചെയ്ത പ. കാതോലിക്കാബാവാ തിരുമേനിയുടെ അതിഥിയായി താമസിക്കയും ചെയ്തിട്ടുള്ളതാണു്—പത്രാധിപർ.

ടെയും ആശ്രമസ്ഥരുടെയും ജീവിതം കണ്ടുപഠിക്കേണ്ടതുതന്നെ. മലങ്കരയിൽ വളരെക്കാലം താമസിച്ച ഫാദർ അൻട്രോണിക്കം, കുറേ വർഷങ്ങൾക്കു മുമ്പ് മലങ്കരസഭ സന്ദർശിച്ച ഫാദർ ലാസറസും ഈ വിഭാഗത്തിൽപെട്ട സന്യാസികളായ വൈദികരാണ്. ഇപ്പോഴത്തെ റഷ്യൻ പാത്രിയർക്കേററിൻകീഴിൽപെട്ട സഭയുമായി ഇവർക്കു കൂദാശാബന്ധംപോലുമില്ല എന്നു മാത്രമല്ല, അവരെ ഓർത്തഡോക്സുകാരായി ഇവർ പരിഗണിക്കുന്നുമില്ല. റഷ്യൻ പാത്രിയർക്കേററിനോടു ചേർന്നു നിൽക്കുന്നവരെ ഇവർ കമ്മ്യൂണിസ്ററുകളായിട്ടത്രേ കരുതുന്നതു്.

## റഷ്യൻ ഗ്രീക്ക് ഓർത്തഡോക്സ് കാതലിക് ചർച്ച് or മെട്രോപ്പോലിയ (Metropolia)

1918-ലെ റഷ്യൻ വിപ്ളവത്തോടെ ഇവർ അമേരിക്കയിൽ രൂപം പ്രാപിച്ചു. 1934 വരെ മററു യാതൊരു വിഭാഗങ്ങളുമായി ബന്ധപ്പെടാതെ തനിയെനിന്നു. അനന്തരം ഒരു വ്യാഴവട്ടക്കാലം "Synod of Bishops" വിഭാഗവുമായി യോജിച്ചുകഴിഞ്ഞു. എന്നാൽ ഇവരുടെ സ്വാതന്ത്ര്യതൃഷ്ണയും, "Synod of Bishops" വിഭാഗവുമായിഅഭിപ്രായത്തിൽപൊരുത്തപ്പെട്ടുപോകാൻ നിവൃത്തിയില്ലാതെവന്നചുററുപാടും മൂലം ഇവർ സ്വതന്ത്രരായി മാറി. ന്യൂയോർക്കിൽ വളരെ പ്രശസ്തമായ നിലയിൽ നടത്തപ്പെടുന്ന St. Vladimir Seminary (സെൻറ് വ്ളാഡിമിർ തിയോളജിക്കൽ സിമ്മനാരി), അമേരിക്കയിലെ ജോർഡാൻവില്ലായിലുള്ള സെൻറ് ടിക്കോൺ സിമ്മനാരി എന്നീ രണ്ടു വൈദികാഭ്യാസനകേന്ദ്രങ്ങൾ ഇവർക്കുണ്ടു്. ഈ വിഭാഗത്തിനു് അമേരിക്കയിലും ജപ്പാനിലും പള്ളികളുണ്ടു്. അമേരിക്കയിൽ 300-ൽപരം പള്ളികളും 10 മെത്രാപ്പോലീത്തന്മാരും ഉണ്ടു്. ഈ വിഭാഗത്തിൻെറ പ്രധാന മേലദ്ധ്യക്ഷൻ ഐറേനി മെത്രാപ്പോലീത്താ (Metropolitan Ireney) യാണ്. പ്രഗത്ഭരായ ദൈവശാസ്ത്രജ്ഞന്മാരാണിവർക്കുള്ളതു്. സെൻറ് വ്ളാഡിമർ സിമ്മനാരി പ്രിൻസിപ്പൽ ഫാദർ അലക്സാണ്ടർ സ്മിമാൻ (Fr. Alexander Schmeman) പ്രസ്തുത സിമ്മനാരിയിലെ പ്രഫസർ ഫാദർ ജോൺ മിയെൻ ഡോർഫ് (Fr. John Meyen Dorff), ഈ സിമ്മനാരിയുടെ മുൻ പ്രിൻസിപ്പലായിരുന്ന ഫാദർ ഫ്ളോറോസ്ക്കി (ഇദ്ദേഹം മലങ്കരസഭയുടെ വലിയ സുഹൃത്തും കാലംചെയ്ത പ. കാതോലിക്കാബാവാ തിരുമേനിയുടെയും മാർ തേവോദോസ്യോസ് തിരുമേനിയുടെയും സ്നേഹിതനുമാണ്) ഇവർ ഇക്കൂട്ടത്തിൽ ഗണനീയരായ വ്യക്തികളാണ്. ഫാദർ ഫ്ളോറസ്ക്കി അഖിലലോക സഭാകൗൺസിലിൻെറ പല യോഗങ്ങളിലും മെട്രപ്പോലിയായെ പ്രതിനിധീകരിച്ചിട്ടുണ്ടു്. ഇവർ ഓർത്തഡോക്സിയെപററി പ്രൗഢങ്ങളായ അനേകം പുസ്തകങ്ങൾ രചിച്ചുകൊണ്ടിരിക്കുന്നു. ആരാധനാഭാഷ ഇംഗ്ലീഷിലാക്കിക്കഴിഞ്ഞു. ഓർത്തഡോക്സ്സഭയെ അമേരിക്കയുടെ ദേശീയസഭയാക്കിത്തീർക്കത്തക്കവണ്ണം ഇവർ കർമ്മധീരതയോടെ മുന്നേറിക്കൊണ്ടിരിക്കയാണ്. ഓർത്തഡോക്സിയെ സംബന്ധിച്ചിടത്തോളം ഇവർക്കാണ് അമേരിക്കയിൽ ഭാവിയുള്ളതു് എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഇവരുടെ ദൈവശാസ്ത്രജ്ഞന്മാർ അമേരിക്കയിൽ ഉടനീളം ഓർത്തഡോക്സിയെപററി വിജ്ഞാനപ്രദങ്ങളായ പ്രസംഗങ്ങൾ ചെ

യുന്നുണ്ട്. ഫാദർ ജോൺ മിയെൻ ഡോർഫാണ് ഇപ്പോൾ അഖിലലോകസഭാകൗൺസിലിൽ അവരുടെ സഭയെ പ്രതിനിധീകരിക്കുന്നത്.

### 'ശീശ്മ'ക്കാർ

പ. ററിക്കോൺ പാത്രിയർക്കീസിന്റെ കാലശേഷം റഷ്യയിലെ സഭ കുറേക്കാലം പാത്രിയർക്കീസിനെക്കൂടാതെ കഴിഞ്ഞു. 1933—ൽ ജോസഫ് സ്റ്റാലിൻ, സുന്നഹദോസ് വിളിച്ചുകൂട്ടുകയോ കൂട്ടിക്കുകയോ ചെയ്കയും മെത്രപ്പോലീററൻ സെർജിയസിനെ പാത്രിയർക്കീസായി തെരഞ്ഞെടുക്കുകയും ചെയ്തു. ഉടൻതന്നെ റഷ്യയ്ക്കു പുറത്തുള്ള സഭാംഗങ്ങളെ മാതൃസഭയുടെ ചട്ടക്കൂട്ടിനുള്ളിൽ കൊണ്ടുവരുന്നതിനായി അലക്സാണ്ടർ എന്ന ഒരു മെത്രാപ്പോലീത്തായെ റഷ്യയിലേക്ക് അയച്ചു. എന്നാൽ അമേരിക്കയിലെ മെത്രാപ്പോലീത്താ പ്ലാട്ടോൺ (Platon) റഷ്യൻ പ്രതിനിധിയെ കൂട്ടാക്കിയില്ല. കാരണം സെർജിയസ് പാത്രിയർക്കീസിന്റെ സ്ഥാനം ശരിയായിട്ടുള്ളതല്ല എന്നതായിരുന്നു പ്ലാട്ടോന്റെ നിലപാട്. എന്തിന്, 1934—ൽ മോസ്ക്കോ പാത്രിയർക്കീസ്, മോസ്ക്കോ പാത്രിയർക്കേററിനോടു കൂറില്ലാതെ നിൽക്കുന്ന റഷ്യൻസഭയിന്മേൽ മുടക്കു പ്രഖ്യാപിച്ചു. അങ്ങനെ അവർ 'ശീശ്മ'ക്കാരായി. ഇവരുടെമേലുണ്ടായ മുടക്കു തീർത്തതായോ ശീശ്മ ഒഴിച്ചതായോ മോസ്ക്കോ പാത്രിയർക്കേററിൽനിന്ന് ഇത:പര്യന്തം യാതൊരു പ്രസ്താവനയുമുണ്ടായിട്ടില്ല. എന്നാൽ ഇവർ മററ് ഓർത്തഡോക്സ് വിഭാഗങ്ങളുമായി യോജിച്ചുപോകുന്നു. ഈ സാഹോദര്യത്തിന്റെ വളർച്ചയുടെ ഫലമായി അമേരിക്കയിൽ Canonical Bishops Conference എന്ന ഒരു സംഘടന രൂപംപൂണ്ടു. അങ്ങനെ ഓർത്തഡോക്സി അതിന്റെ നാരായവേരു് അമേരിക്കയുടെ മണ്ണിൽ ആഴത്തിൽ ഊന്നിയിരിക്കയാണ്.

### അന്ത്യോക്യൻ സിറിയൻ ഓർത്തഡോക്സ് സഭ

ഇനി അമേരിക്കയിലെ ഒരുവിഭാഗം, അന്ത്യോക്യൻ സിറിയൻ ഓർത്തഡോക്സുകാരാണ്. (ഈ പേരു കേൾക്കുമ്പോൾ ശീമയിലെ നമ്മുടെ കൂട്ടരാണെന്ന് ഓർത്തുപോകും. അങ്ങിനെയല്ല, സിറിയൻ ഓർത്തഡോക്സ് എന്ന് അറിയപ്പെടുന്ന ഗ്രീക്കുസഭാവിഭാഗമാണ്). അടുത്തകാലത്തു് കാനോനികമല്ലാതുള്ള ഇവരുടെ ചില പ്രവൃത്തികൾ അവരുടെ ഇടയിൽതന്നെ ഒരു ശീശ്മ ജനിപ്പിച്ചിരിക്കയാണ്. ഇവർക്ക് ഫീലിപ്പ് സാലീബാ എന്ന പേരിൽ ഒരു മെത്രാപ്പോലീത്താ ന്യൂയോർക്കിലുണ്ട്. ഇവർക്ക് അമേരിക്കയിൽ പല സ്ഥലങ്ങളിലും പള്ളികളും സ്ഥാപനങ്ങളുമുണ്ട്. ഈ വിഭാഗം അന്ത്യോക്യാ യവനായപാത്രിയർക്കീസിന്റെ കീഴ്പ്പെട്ടിരിക്കുന്നു.

### ഒരു പുതിയനീക്കം

1969 മെയ്മാസത്തിൽ മോസ്ക്കോ പാത്രിയർക്കീസിന്റെ പ്രതിനിധി മെത്രപ്പോലീററൻ നിക്കോദിമും, മോസ്ക്കോ എക്സാർക്കേററിൽപെട്ട, റഷ്യൻ പാത്രിയർക്കീസിന്റെ കീഴിലുള്ള ഷിക്കാഗോയിലെ ആർച്ചുബിഷപ്പ് ജോണും തമ്മിൽ ഒരു കൂടിക്കാഴ്ച നടന്നു. ഇതു് അമേരിക്കയിലെ റഷ്യൻ സഭാവിഭാഗങ്ങളെ സംബന്ധിച്ചിടത്തോളം ചരിത്രം സൃഷ്ടിച്ച ഒരു കാൽവയ്പായിരുന്നു എന്നു പറയേണ്ടിയിരിക്കുന്നു. ആർച്ചുബിഷപ്പ് ജോണിന്റെ ദീർഘദൃഷ്ടിയും മുൻപറഞ്ഞ മെത്രപ്പോലിയാവിഭാഗത്തിന്റെ തലവനായ ആർച്ചുബിഷപ്പ് ഐറേനിയുടെ നേതൃത്വവും പണ്ഡിതനായ ഫാദർ മിയെൻ ഡോർഫിന്റെ ബുദ്ധിസാമർത്ഥ്യവും ഫാദർ സ്മിമാന്റെ വാക്ചാതുര്യവും കർമ്മകുശലതയുമെല്ലാംകൂടി ഒത്തുചേർന്നപ്പോൾ ഭിന്നിച്ചുനിന്ന രണ്ടു വിഭാഗങ്ങൾ—മോസ്ക്കോ എക്സാർക്കേററും മെത്രപ്പോലിയായും—തമ്മിൽ യോജിച്ചു. അവർ തങ്ങളുടെ പ്രതിനിധികളെ മോസ്ക്കോയിലേക്കു് അയച്ച് കൂടിയാലോചനകൾ നടത്തി. തൽഫലമായി അമേരിക്കയിൽ അമേരിക്കയുടേതായ ഒരു സ്വയംഭരണ (Autocephalous) സ്വാതന്ത്ര്യമുള്ള ഒരു സഭ അനുവദിക്കാം എന്ന് അലക്സിപാത്രിയർക്കീസ് തിരുമനസ്സുകൊണ്ടു വാഗ്ദാനംചെയ്തു.

അമേരിക്കയിലെ ഗ്രീക്കു് ഓർത്തഡോക്സ് സഭയും മേല്പറഞ്ഞ 'Synod of Bishops' എന്ന വിഭാഗവുംകൂടി ഒരു കക്ഷിയായി കുസ്തന്തീനോപ്പോലീസ് (എക്യുമിനിക്കൽ) പാത്രിയർക്കീസായ അത്തനഗോറസിന്റെ കീഴിൽ നിലകൊള്ളുന്നു. മോസ്ക്കോ എക്സാർക്കേററും മെത്രപ്പോലിയായും (റഷ്യൻ ഗ്രീക്കു് ഓർത്തഡോക്സ് കാത്തലിക് ചർച്ച് എന്നാണിവരുടെ ശരിയായ പേരു്) ചേർന്ന മറെറാരു കക്ഷിയായും. ഇവ രണ്ടിലുംപെടാതെ അൽ

ബേനിയൻ, ബൾഗേറിയൻ, റുമേനിയൻ, സേർബിയൻ, യുക്രേനിയൻ, അന്ത്യോക്യൻ സിറിയൻ (ഗ്രീക്ക്) ഈ ഓർത്തഡോക്സ് സഭകൾ മൗനമായി നിൽക്കുകയാണ്. എന്നാൽ അമേരിക്കയുടെതായ ഒരു സ്വതന്ത്രസഭ യുണ്ടായാൽ യൂറോപ്പിലെ മേൽക്കോയ്മബന്ധം ഉപേക്ഷിച്ച് 'അമേരിക്കൻ ഓർത്തഡോക്സ് സഭ'യിൽ ചേരാനാണു സാദ്ധ്യത. അതിനു കളമൊരുക്കൽ നടന്നുകൊണ്ടിരിക്കയുമാണ്. ഈ സഭകൾ തമ്മിൽ വിശ്വാസപരമായി യോജിപ്പുള്ളതിനാൽ അമേരിക്കൻ ഓർത്തഡോക്സ് സഭ എന്ന അടിസ്ഥാനത്തിൽ യോജിക്കുക പ്രയാസമുള്ളതല്ല. (ഇവരെല്ലാം കൽക്കദൂൻ സുന്നഹദോസ് സ്വീകരിക്കുന്നവരാണ്).

വടക്കേ അമേരിക്കയിൽ ഗ്രീക്ക് ഓർത്തഡോക്സ് സഭയ്ക്കാണു സ്വാധീനമെങ്കിൽ തെക്കേ അമേരിക്കാ, വടക്കേ അമേരിക്ക, കാനഡാ ഇവയെല്ലാം ചേർന്നുവരുമ്പോൾ റഷ്യൻ സഭയ്ക്കാണു ശക്തി. മേല്പറഞ്ഞ രണ്ടുവിഭാഗങ്ങളും അംഗങ്ങളായുള്ള നാഷ്യനൽ ക്രിസ്ത്യൻ കൗൺസിലിൽ (N. C. C.) നിന്നു് റഷ്യൻവിഭാഗം രാജിവയ്ക്കാൻപോകയാണെന്നാണ് ഫാദർ സ്മീമാൻ 'News Week' എന്ന മാസികയുടെ ലേഖകനോടു പറഞ്ഞതു്. ഓർത്തഡോക്സിയുടെ പേരിൽ ഓർത്തഡോക്സിക്കു ചേരാത്ത പ്രസ്താവനകൾ നാഷ്യണൽ ക്രിസ്ത്യൻ കൗൺസിൽ (N. C. C.) ഇറക്കുന്നു എന്നാണു് ചൂണ്ടിക്കാണിക്കപ്പെടുന്നതു് x. ഉദാഹരണം കുടുംബസംവിധാനം ഗർഭഛിദ്രം മുതലായവ. എന്നാൽ ഇയാക്കാവോസ് തിരുമേനിയാകട്ടെ, തന്റെ സഭ N. C. C. യിൽനിന്നു പിന്മാറുവാൻ കാരണങ്ങളില്ല എന്നത്രെ പറഞ്ഞിരിക്കുന്നതു്..

## എക്യുമിനിക്കൽ പാത്രിയർക്കീസിന്റെ നിലപാടു്

ഒരു അമേരിക്കൻ ഓർത്തഡോക്സ് സഭ (Autocephalous Church) എന്നുള്ള പാത്രിയർക്കീസ് അലക്സി തിരുമേനിയുടെ വാഗ്ദാനത്തെ 'First among Equals' (സമന്മാരിൽമുമ്പൻ) ആയ അത്തനഗോറസ് പാത്രിയർക്കീസ് തന്റെ ഒരു കല്പനയിലൂടെ ശക്തിയായ ഭാഷയിൽ പ്രതിഷേധിച്ചു. "We would not recognise the Purposed new Church in America and Predicted" Disastrous Consequences (വിനാശകഫലങ്ങൾ) ഉണ്ടാകുമെന്നാണ് എക്യുമിനിക്കൽ പാത്രിയർക്കീസ് മുന്നറിയിപ്പു നൽകിയിരിക്കുന്നതു്. അമേരിക്കയിലെ ഓർത്തഡോക്സ് സഭകളുടെ ഐക്യം റഷ്യൻ പാത്രിയർക്കീസ് വിഭാവനം ചെയ്യുമ്പോൾ എക്യുമിനിക്കൽ പാത്രിയർക്കീസ് പ്രതിഷേധിക്കുന്നു. ഇതിൽ വിചിത്രമായ ഒരു വിരോധാഭാസമടങ്ങിയിരിക്കുന്നു.

എക്യുമിനിസത്തിൽ മുന്നിട്ടുനിന്നു പ്രവർത്തിക്കുന്ന ദേഹമാണ് അത്തനഗോറസ് പാത്രിയർക്കീസ്. അദ്ദേഹവും റോമൻ പോപ്പ് പോൾ 6–ാമനുമായി ഒന്നിലധികം പ്രാവശ്യം കൂടിക്കാഴ്ചകൾനടത്തുകയും അനുകൂലകരങ്ങളായ പ്രസ്താവനകളുംഇറക്കികഴിഞ്ഞിരിക്കയുമാണ്. അത്തനഗോറസ് അമേരിക്കൻ ഓർത്തഡോക്സ് സഭകളുടെ ഐക്യത്തെ എതിർക്കുന്നതു് ഒരു വിരോധാഭാസം തന്നെ. എന്നാൽ ഒന്നുണ്ടു്; ബൈസാൻറയിൻ വിശ്വാസത്തിൽപെട്ട സഭകളുടെ സുന്നഹദോസ് വിളിച്ചുകൂട്ടിയിട്ടു് 'Diaspora'യിലുള്ള ഓർത്തഡോക്സ് സഭകൾക്ക് x autocephalous (സ്വാതന്ത്ര്യം) നൽകാം; ആ കൂട്ടത്തിൽ അമേരിക്കയേയും പരിഗണിക്കാം എന്ന ഒരു പുതിയ നീക്കം ഇല്ലാതില്ല.

എക്യുമിനിക്കൽ പാത്രിയർക്കീസും അലക്സി പാത്രിയർക്കീസും തമ്മിലുള്ള എഴുത്തുകുത്തുകളുടെ പ്രതിഫലനം അമേരിക്കയിലുമുണ്ടാകാതിരുന്നില്ല. ആർച്ചുബിഷപ്പ് ഐറേനി ആർച്ചുബിഷപ്പ് ഇയാക്കാവോസിനു് ശക്തിയായ ഭാഷയിൽ ഒരു അറിയിപ്പു കൊടുത്തുകഴിഞ്ഞു തന്റെ നില വ്യക്തമാക്കിക്കൊണ്ടു്. എന്നാൽ ആർച്ചുബിഷപ്പ് ഇയാക്കാവോസാകട്ടെ 451–ലെ കൽക്കദൂൻ സുന്നഹദോസിന്റെനിശ്ചയപ്രകാരം (കുസ്തന്തീനോപ്പോലീസിന്റെപ്രാധാന്യമാണീ നിശ്ചയത്തിന്റെ വിവക്ഷ. പ.) Diaspora യിലുള്ള സഭയുടെ വിധിനിർണ്ണയകാധികാരം കുസ്തന്തീനോപ്പോലീസ് (എക്യുമിനിക്കൽ) പാത്രിയർക്കീസിനാണു് എന്ന ഭാഗം ഉയർത്തിക്കാട്ടി. എന്നാൽ മററു യാതൊരു കാര്യത്തിലും കാനോൻ നോക്കാതെ ഇക്കാര്യം മാത്രം ഉയർത്തിക്കാട്ടുന്നതിനു കാനോൻ കണ്ടുപിടിക്കുന്നതിനെ ആർച്ചുബി

x നമ്മുടെ സഭ N. C. C. യിൽ ചേർന്നിട്ടില്ല. ചേരണമെന്നു അഭിപ്രായമുള്ളവർക്കു് ഇതു ചിന്താവിഷയമായിരിക്കട്ടെ. (പത്രാധിപർ)

x കുസ്തന്തീനോപ്പോലീസിന്റെ നേരിട്ടു അധികാരാതിർത്തിക്കു വെളിക്കുള്ള സഭകൾക്കു്

# സംശയങ്ങൾ ചോദിക്കുക

(ഫാദർ എം. വി. ജോർജ്ജ് എം. എ., ബി. ഡി., എസ്. റ്റി. എം.)

ചോ. മൂറോൻകൂദാശ കർത്താവു കല്പിച്ചു നിശ്ചയിച്ചതാണോ? വേദപുസ്തകത്തിൽ തെളിവുണ്ടോ?

(സെക്രട്ടറി യൂത്തുലീഗ്, അരീപ്പറമ്പ്)

ഉ. രാജാക്കന്മാരുടെ അഭിഷേകത്തിനും (1 ശമു. 10: 1) പള്ളിക്കൂദാശയെ സൂചിപ്പിക്കുവാനും (ഉല്പ. 28: 18) കൂടാരശുദ്ധീകരണത്തിനും (പുറ. 30: 22) വിശുദ്ധ എണ്ണ ഉപയോഗിക്കുന്ന പതിവു പഴയനിയമത്തിൽ കാണാം. പുരോഹിതന്മാരെ അതിനാൽ അഭിഷേകം ചെയ്തുവന്നു (ലേവ്യ. 8: 12, 30). മശിഹാ എന്ന വാക്കിന്റെ അർത്ഥം അഭിഷിക്തൻ എന്നാണ്. പരിശുദ്ധാത്മാവിന്റെ അഭിഷേകം ലഭിച്ചവരാണു ക്രിസ്ത്യാനികൾ (2 കോരി. 1: 21; 1 യോഹ. 2: 20, 27). തൈലാഭിഷേകം കൊണ്ടു രോഗശാന്തിയും കാണുക (മർക്കോ. 6: 13; യാക്കോ. 5: 14). ഇവിടെ എല്ലാം പരിശുദ്ധാത്മനൽവരദായകമായിട്ടത്രെ എണ്ണ കാണുന്നതു്. പുതിയ യിസ്രായേലായ ക്രിസ്തീയ സഭയിൽ പഴയ യിസ്രായേലിന്റെ പതിവു പുതിയതും അഗാധവുമായ അർത്ഥത്തിൽ തുടരുന്നതാണ് വി. മൂറോനഭിഷേകം. സകല സത്യത്തിലും വഴി നടത്തുന്ന പരിശുദ്ധാത്മാവിനെ തന്നിരിക്കുന്നതിനാൽ കർത്താവു സകലവും പറയേണ്ട ആവശ്യം ഇല്ലായിരുന്നു, കർത്താവു പറഞ്ഞതു മുഴുവനും പുതിയനിയമത്തിൽ ഇല്ലതാനും. മൂറോൻകൂദാശയുടെ കൂടുതൽ വിവരങ്ങൾ 1967 ഡിസംബർ ലക്കം 'മലങ്കരസഭ'യിൽ ബ. കോനാട്ട് എബ്രഹാം മല്പാനച്ചന്റെ 'വി. മൂറോൻകൂദാശ' എന്ന ലേഖനത്തിൽ കാണുക.

ചോ. വിവാഹകൂദാശ ഞായറാഴ്ച ആകാം നോമ്പുകാലത്തു പാടില്ല എന്നു പറയുന്നതെന്തു്?

(Do)

ഉ. വിവാഹകൂദാശ നടക്കുന്ന ദിവസത്തിന്റെ വൈകിട്ടു ദമ്പതികളുടെ പരസ്പര യോജിപ്പിനു് അനുവാദമുണ്ടായിരിക്കണമല്ലൊ. ഞായർ അസ്തമിക്കുന്ന ദിവസം തിങ്കളാഴ്ച വിവാഹബന്ധം അനുവദിച്ചിട്ടുണ്ടു്. ബുധൻ, വെള്ളി, ഞായർ, മാറാനായപ്പെരുനാൾ എന്നീ ദിവസങ്ങൾ വിവാഹബന്ധം പാടില്ല. അതിനാൽ ചൊവ്വാ, വ്യാഴം, ശനി ദിവസങ്ങളിൽ വിവാഹം നടത്തുകയില്ല. കാനോനിക നോമ്പുദിവസങ്ങളിൽ ഒന്നിലും വിവാഹം നടത്താ

---

ഷിപ്പ് ഐറേനി ചോദ്യംചെയ്തിരിക്കയാണ്. അലക്സിപാത്രിയർക്കീസിന്റെപിന്തുണയോടെ ഉണ്ടാകാവുന്ന 'പുതിയ'സഭയെപ്പറ്റിഇയാക്കാവോസ്തിരുമേനി ഇങ്ങനെ പ്രസ്താവിച്ചു. 'We have been Struggling to establish a platform for Co-operation but we have not matured yet for real unity. I am saddened because my own dreams and hopes are being distroyed'. (സഹകരണത്തിനുവേണ്ടി ഒരു പ്ലാറ്റുഫോം ഉണ്ടാക്കാൻ ബദ്ധപ്പെട്ടു പരിശ്രമിക്കയാണ്. എന്നാൽ ശരിയായ യോജിപ്പിന് ഇതുവരെയും നമ്മൾ പാകമായിട്ടില്ല എന്നതിൽ ഞാൻ സങ്കടപ്പെടുന്നു. എന്റെ സ്വപ്നങ്ങളും ആശകളും നശിച്ചുകൊണ്ടിരിക്കുന്നു.) എന്നാൽസെന്റ് വ്ളാഡിമർ സിമ്മനാരി പ്രിൻസിപ്പൽ ഫാദർ സ്മീമാൻ ഇതിന്റെ മറുപടി എന്നവണ്ണം News week ലേഖകനോടു പറഞ്ഞതു് 'ഞങ്ങൾ 30 ലക്ഷം മതിയാകുംവണ്ണം പാകമായിട്ടുണ്ടെ'ന്നാണ്. 'ഗ്രീക്കുകാർ ഞങ്ങളോടു യോജിക്കുമെങ്കിൽ ഐക്യംമൂലം രൂപം ധരിക്കുന്ന പുതിയ സഭയുടെതിരഞ്ഞെടുക്കപ്പെടുന്നപ്രധാന മേലദ്ധ്യക്ഷൻഇയാക്കാവോസ് തിരുമേനി ആയിരിക്കും. (We 3 Million Orthodox of America is matured enough to Sustain one Church. If the Greeks would unite with us, I am sure Iakovos would be the elected Premate').

അമേരിക്കൻ ഓർത്തഡോക്സ് ക്രിസ്തീയസഭാവിഭാഗങ്ങളും അവയിലെ അംഗങ്ങളും അതീവശ്രദ്ധയോടെ വീക്ഷിച്ചുകൊണ്ടിരിക്കുന്ന ഒരു സംഗതിയാണിതു്. കൂടുതൽ സംഭവങ്ങൾ പ്രതീക്ഷിക്കപ്പെടുന്നു. അതു് എക്യുമിനിക്കൽ പാത്രിയർക്കീസിനെയും റഷ്യൻ സഭയേയും തമ്മിൽ അകററുമോ അതോ എക്യുമിനിക്കു് ചിന്താഗതിക്കു് ഒരു മികച്ച സംഭാവനയായിത്തീരുമോ?

ത്തയും വിവാഹബന്ധത്തിൽനിന്നു് വിലക്ക പ്പെട്ടിരിക്കുന്നതിനാലാണു്.

ചോ. കർത്താവിൻെറ വംശാവലിയിൽ യൗസേഫിൻെറ വംശാവലിയാണു് പറഞ്ഞി രിക്കുന്നതു്. മാതാവിൻെറതല്ലെ വരേണ്ടതു്?

(വി. വി. ഏബ്രഹാം, ഇലവുംതിട്ട)

ഉ. സ്ത്രീകളുടെ വംശാവലി പറയുന്ന പ തിവു് യഹൂദന്മാർക്കില്ല. യൗസേഫിൻെറ ഭാര്യ എന്ന നിലയിൽ മറിയാമിൻെറ വംശാ വലിക്കു പ്രത്യേക പ്രസക്തി പുതിയനിയമഎ ഴുത്തുകാർ കണ്ടിട്ടില്ല. ഭർത്താവിൻെറ വംശാ വലി ഭാര്യയുടേതുകൂടിയായി പരിഗണിക്കപ്പെ ട്ടുപോന്നു. കൂടാതെ യൗസേപ്പു 'ജനിപ്പിച്ചു' എ ന്നു പറയുന്നതിനു പകരം ക്രിസ്തു 'ജനിച്ചു' എ ന്നു പറഞ്ഞിരിക്കുന്നതും അന്വർത്ഥമത്രെ. ലോ കത്തിൽ മാനുഷികപിതാവു ജനിപ്പിക്കാതെ ജനിച്ച ഏക പുത്രൻ ക്രിസ്തുവാണു്. എന്നാൽ അവൻ മാതാവിൽക്കൂടി ദാവീദുഗോത്രജനായി ജനിച്ചു.

ചോ. വി. മൂറോൻകൊണ്ടു കൂദാശചെയ്യു ത്രോണോസിൽ തബലീത്താ പലക വയ്ക്കുന്ന തെന്തിനു്?

(ഐസക്കു് കെ. ജെ., കൊട്ടാരക്കര)

ഉ. വി. ത്രോണോസു് കർത്താവിൻെറ ക ബറിനെയും തബലീത്താ പലക ക്രൂശിനെയും സൂചിപ്പിക്കുന്നു. വെറും മേശ താല്ക്കാലികകൂദാ ശചെയ്തും വി. കർബാനയർപ്പിക്കുവാൻ തബ ലീത്താപ്പലക ഉണ്ടെങ്കിൽ അനുവാദമുണ്ടു്.

ചോ. മേല്പട്ടക്കാർ 'നാം' എന്നു പറയുന്ന തെന്തു്? നമുക്കും അങ്ങനെ പറയാമോ?

(പി. കെ. ജോസഫു്, ചെങ്ങളം)

ഉ. മേല്പട്ടക്കാരുടെ Episcopal We അവർ സഭയുടെ വക്താക്കളാണെന്നും, അവർക്കു സ്വ ന്തമായി ഒന്നും ഇല്ലെന്നും, അവർ ക്രിസ്തുവി നോടും, പരിശുദ്ധാത്മാവിനോടുംചേർന്നു 'ഞ ങ്ങൾക്കും പരിശുദ്ധാത്മാവിനും തോന്നി' എന്നു പറയേണ്ടവരാണെന്നും കാണിക്കുന്നു. ഓരോ ബിഷോപ്പും, പ. സുന്നഹദോസിൻെറ വക്താ വുകൂടിയാണു്. 'ഞാനോ ക്രൂശിക്കപ്പെട്ടിരി ക്കുന്നു' എന്നു പറയാവുന്നവരാണു് മേല്പട്ടക്കാ രായി തിരഞ്ഞെടുക്കപ്പെടുന്നതു്.

ചോ. വി. കർബ്ബാന സഭ എന്നു് എപ്ര കാരം സ്വീകരിച്ചു. (Do)

മർക്കോസിൻെറ മാളികയിൽ പെസഹാ ദിവസം കർത്താവു സ്ഥാപിച്ചതും (മത്താ. 26: 26) ആദിമസഭ ആഴ്ചവട്ടത്തിൻെറ ഒന്നാം ദിവസമെങ്കിലും പതിവായി അനുഷ്ഠിച്ചുവന്ന തും (അ. പ്ര. 2: 42--) ഇതഃപര്യന്തം തുടർന്നു വരുന്നതും കൂദാശകളുടെ മകുടവുമാണു് വി. കുർബാന (1 കൊരി. 11:23–26 നോക്കുക). ഇതു് പഴയ നിയമപെസഹായുടെ പുതിയനിയമതുടർച്ചയും കൂ ടിയാണു്. ഇന്നത്തെ തക്സായിലെ എല്ലാ ക്രമ ങ്ങളും ഒന്നാം നൂററാണ്ടിലുള്ളവയല്ലെങ്കിലും യാ ക്കോബിൻെറ ക്രമം ഒന്നാം നൂററാണ്ടിൽതന്നെ രൂപമെടുത്തു. പിന്നീടു് ക്രമശ: വികസിപ്പിക്ക പ്പെട്ടു് 12–ാം നൂററാണ്ടോടുകൂടി മിക്ക ക്രമവും ഉണ്ടായി.

ചോ. വെള്ളം വീഞ്ഞാക്കിയ അടയാള ത്തിൻെറ അർത്ഥമെന്തു്?

(എം. വി. വറുഗീസ്, മാന്നമംഗലം)

a) നമ്മുടെ കർത്താവു വരുത്തുന്ന വലിയ പരിവർത്തനമാണിതിൻെറ അർത്ഥത്തിൽ ഒന്നു്.

b) മാതാവിൻെറ ദൗത്യം പുത്രനെ അനുസ രിക്കുവാനുള്ള ആഹ്വാനമാണു്. മാതാവിൻെറ മദ്ധ്യസ്ഥത ഫലകരമാണു്.

c) മേൽത്തരമായ വീഞ്ഞു് എന്നതു് ന ല്ല മണവും ഗുണവും നിറവും ഉള്ളവരാക്കി നമ്മെ തീർക്കുമെന്ന അർത്ഥത്തിലല്ലാതെ, മദ്യ പാനാനുവാദമായെടുക്കരുതു്.

ചോ. 2 തെസ്സ. 2–ലെ അധർമ്മമൂർത്തി, അധർമ്മമർമ്മം ഇവ വ്യാഖ്യാനിക്കുക. Do

ഉ. ദാനി. 9: 27; 11: 31; 12: 11; മത്താ. 24; മുതലായ ഭാഗങ്ങൾ നോക്കുക. 2 തെസ്സ. 2: 6--8–നു് പല വ്യാഖ്യാനങ്ങൾ ആണു്. ഒരു കമൻററി നോക്കുക. ദൈവഭക്തിയുടെ മർമ്മ (കൊലോ. 1: 26; 1 തീമോ. 3: 16) ത്തിന്നെ തിരായ മർമ്മമാണു് അധർമ്മത്തിൻെറ മർമ്മം. കർത്താവിൻെറ പുനരാഗമനത്തിനുമുമ്പു് അന്തി ക്രിസ്തു വരുമെന്ന ധാരണ ഈ അദ്ധ്യായത്തിൽ കാണാം.

ചോ. 'ദൈവമേ നീ പരിശുദ്ധനാകുന്നു' എന്നോ 'ശുദ്ധമുള്ളവനാകുന്നു' എന്നോ ശരി?

(സി. ററി. ഈശോ, പുതുപ്പള്ളി)

ആരാധകൻെറ ഹൃദയതൃപ്തികൂടി ഇതിൽ

വേദപാഠപംക്തി

മർത്തമറിയം സമാജാംഗങ്ങൾക്കുവേണ്ടി:— ഡോക്ടർ നയോമി വെട്ടത്തു്

# 12. ദിവ്യമുദ്ര മത്താ. 3: 13–17

പ്രാത്ഥനയോടെ ഈ ഭാഗം പല തവണ വായിച്ചതിനുശേഷം ധ്യാനിക്കുക. ദൈവം തൻെറ അഗാധമായ രഹസ്യങ്ങൾ നമ്മെ മനസ്സിലാക്കി നമ്മെ ധന്യരാക്കട്ടെ. 'ആഗ്രഹിക്കുന്ന ആത്മാക്കളെ തൃപ്തിവരുത്തും' എന്നു വാഗ്ദത്തം ചെയ്തിട്ടുള്ള ദൈവം നമ്മുടെ ആഗ്രഹത്തോടുകൂടെയുള്ള ഈ പഠനംമൂലം നമ്മുടെ ആത്മാക്കളെ പുഷ്ടിപ്പെടുത്തും. ഇന്നത്തെ ഭാഗത്തിൽനിന്നു് ലഭ്യമായ ചിന്തകൾ നിങ്ങളുടെ നോട്ടുപുസ്തകങ്ങളിൽ എഴുതി ഇടുക.

കർത്താവായ യേശുക്രിസ്തുവിൻെറ ജീവിതത്തിലെ വിവിധവശങ്ങളെ പ്രത്യേകമായി നാം ഏറെക്കുറെ ഓർത്തല്ലൊ. അതു നമ്മുടെ ഹൃദയങ്ങളെ ഏതെങ്കിലും രീതിയിൽ സ്പർശിച്ചിട്ടുണ്ടെന്നനുമാനിക്കട്ടെ. താൻ കടന്നുചെന്നിട്ടുള്ള ആ സ്ഥാനങ്ങളിലേക്കു് പ്രവേശിപ്പാൻ നാം എത്രമാത്രം ചിന്തിച്ചാലും അംശമായി മാത്രമേ സാധിക്കയുള്ളു. ദൈവപുത്രനായ താൻ തൻെറ പരസ്യശുശ്രൂഷ ആരംഭിക്കുന്ന ഘട്ടത്തിൽ മനുഷ്യജാതിയുമായി തന്നത്താൻ സമപ്പെടുത്തുന്നു. മനുഷ്യജാതിയെ ഉദ്ധരിക്കുന്നതിനായി മനുഷ്യൻെറ നിലയിൽ താൻ ജീവിതമാരംഭിക്കുന്നു. അല്പമെങ്കിലും ഉയർന്ന സ്ഥാനത്തായിരുന്നെങ്കിൽ ഇന്നത്തെപോലുള്ള സ്വാതന്ത്ര്യത്തോടെ ഏവനും തന്നെ സമീപിക്കുന്നതിനു സാദ്ധ്യമാകുമായിരുന്നില്ല. പാപജീവിതംവിട്ടു് സന്മാർഗ്ഗത്തിലേക്കു—ക്രിസ്തുസഭയിലേക്കു്—വരുന്ന ഒരു വ്യക്തി തൻെറ പൂർവകാല പാപജീവിതത്തെക്കുറിച്ചു് അനുതപിച്ചു് കർതൃസന്നിധിയിലേക്കു് (വി. സഭയിലേക്കു്) വരുന്നു. വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും അവൻ വീണ്ടും ജനിക്കുന്നു. ഇതു വി. മാമോദീസ്സായാലത്രേ. ഇങ്ങനെവരുന്ന വ്യക്തിയുടെമേൽ പിതാവാംദൈവം തൻെറ പരിശുദ്ധറൂഹായെ അയച്ചു് തൻെറ ദിവ്യമുദ്ര പതിച്ചിരിക്കുന്നു. വിശ്വാസികളായ നാമോരോരുത്തരും നമ്മുടെ ശൈശവത്തിൽതന്നെ ഈ ദിവ്യമുദ്ര പ്രാപിച്ചവരാണു്. എന്നാൽ നാം വളൎന്നുവരുന്തോറും ഇതിനെപ്പററി വേണ്ടത്ര ബോധവാന്മാരാണോ എന്നു സ്വയം ചിന്തിക്കുക. ഈ വീണ്ടും ജനനത്തിൻെറ അനുഭവം നമ്മിൽ പുറപ്പെടുവിക്കപ്പെടണമെങ്കിൽ ബുദ്ധി പ്രാപിച്ചെന്നു് നടിക്കുന്നവരായ നാം, ക്രിസ്ത്യാനികളെന്നു് അഭിമാനിക്കുന്നവരായ നാം, ശാന്തമായി ഈ രഹസ്യങ്ങളെക്കുറിച്ചു് ധ്യാനിക്കുകയും ശിശുപ്രായത്തിൽ നമ്മുടെ പാപങ്ങൾ ഏററുപറഞ്ഞു് കർത്താവായ യേശുക്രിസ്തുവിനെ സ്വീകരിച്ചിരിക്കുന്നു എന്നു് നമ്മുടെ പേരിൽ ഏററുപറഞ്ഞ നമ്മുടെ തലതൊട്ട അമ്മയപ്പന്മാരുടെ വാക്കുകൾ നമ്മിൽ അടിഉറച്ചു് വളരുവാൻ നാം ഇട കൊടുക്കുകയുംവേണം. ഈ സത്യങ്ങളെക്കുറിച്ചു് പ്രായേണ ചിന്തിക്കാത്തവരാണു് ഇന്നു നമ്മുടെയിടയിൽ അധികംപേരും എന്നു പറയേണ്ടിയിരിക്കുന്നു. കർത്താവായ യേശുക്രിസ്തുവിനെ നമ്മുടെ നാഥനും രക്ഷകനും ആയി സ്വീകരിച്ചുകൊണ്ടു് ഒരിക്കൽ വി. മാമോദീസായുടെ റൂശ്മായാൽ മുദ്ര കുത്തപ്പെട്ടവരായ നാം ഈ സമർപ്പണത്തിൻെറ ബാഹ്യചിഹ്നമായി നമ്മുടെ ജീവിതത്തിൻെറ എല്ലാ വശങ്ങളിൽക്കൂടെയും യേശുക്രിസ്തുവിനെ സാക്ഷിക്കണം. നമ്മുടെ ഓരോ പ്രവൃത്തിയും ഓരോ വാക്കും എന്നുതന്നെയല്ല, ഓരോ ചിന്തയും യേശുക്രിസ്തുവിനു് അപമാനം വരാത്തതായിരിക്കണം. ഇതുമൂലം നമുക്കു് വീണ്ടും ജനനത്തിൻെറ സന്തോഷം ദിനംതോറും അനുഭവപ്പെടും. ഇങ്ങിനെയുള്ള ജീവിതം സ്വശക്തിയാൽ നമുക്കു് ഒരിക്കലും സാദ്ധ്യമാകയില്ല. കർത്താവു് നമ്മെ തൻെറ പരിശുദ്ധാത്മാവിനാൽ നിമിഷംതോറും ശക്തിപ്പെടുത്തണം. അതു് നാം ചോദിച്ചു് വാങ്ങിക്കണം. തൻെറ വാഗ്ദത്ത

---

നോക്കണം. വ്യാകരണപ്രകാരം ആദ്യത്തേതാണു ശരി എങ്കിലും പലക്കും രണ്ടാമത്തേതാണു പരിചയത്താൽ ഹൃദ്യമായിരിക്കുന്നതു്. ആത്മാവിലും സത്യത്തിലും ആരാധിക്കുന്നതിൽ വ്യാകരണത്തെക്കാൾ നോക്കേണ്ടതു് ആന്തരികഅത്ഥമാണു്. ഇതിൽ ഒന്നേ ആകാവൂ എന്നു് പ. സുന്നഹദോസുപറയുംവരെ രണ്ടും ഉപയോഗിക്കാവുന്നതാണു്.

---

ത്തെ ശ്രദ്ധിക്കുക. 'ദോഷികളായ നിങ്ങൾ നിങ്ങളുടെ മക്കൾക്കു് നല്ല ദാനങ്ങളെ കൊടുപ്പാൻ അറിയുന്നു എങ്കിൽ സ്വർഗ്ഗസ്ഥനായ പിതാവു് തന്നോടു് യാചിക്കുന്നവർക്കു് പരിശുദ്ധാത്മാവിനെ എത്ര അധികം കൊടുക്കും' (ലൂക്കോസ് 11: 13).

ഇങ്ങിനെയുള്ള ഒരു ജയജീവിതം ജീവിച്ചു് കർത്താവിൽനിന്നു് 'ഷബാഷ്' (അനുമോദനം) ലഭിപ്പാൻ നാം ആഗ്രഹിക്കുന്നില്ലേ? ഇതിൽപരം സ്ഥാനം നമുക്കു് വേണമോ? ഈ ജീവിതം സാദ്ധ്യമാകുന്നതിനുവേണ്ടി വി. പൌലോസ് അപ്പോസ്തോലൻ പ്രാർത്ഥിക്കുന്നു.

'അതുകൊണ്ടു് ഞങ്ങൾ നമ്മുടെ ദൈവത്തിൻേറയും കർത്താവായ യേശുക്രിസ്തുവിൻേറയും കൃപയാൽ നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ നാമം നിങ്ങളിലും നിങ്ങൾ അവനിലും മഹത്വപ്പെടേണ്ടതിനു് നമ്മുടെ ദൈവം നിങ്ങളെ തൻെറ വിളിക്കു യോഗ്യരായി എണ്ണി സൽഗ്ഗുണത്തിലുള്ള സകല താല്പര്യവും വിശ്വാസത്തിൻെറ പ്രവൃത്തിയും ശക്തിയോടെ പൂർണ്ണമാക്കിത്തരേണം എന്നു് നിങ്ങൾക്കുവേണ്ടി എപ്പോഴും പ്രാർത്ഥിക്കുന്നു' (2 തെസ്സലോ. 1: 11, 12).

കർത്താവായ യേശുക്രിസ്തു നമ്മെ ഉദ്ധരിക്കുന്നതിനായി നമ്മെപ്പോലെ മനുഷ്യനായപ്പോൾ നാം നടക്കേണ്ടുന്ന എല്ലാ വഴികളിൽകൂടെയും താൻ നടന്നു. അതിൻെറ ആരംഭമാണു് നാം ഇന്നത്തെ പാഠത്തിൽനിന്നു പഠിക്കുന്നതു്. പാപിയായ ഒരു മനുഷ്യൻ മാനസാന്തരപ്പെട്ടു് തൻെറ പാപങ്ങളെ ഏററുപറഞ്ഞു് ദൈവത്തെ സ്വീകരിക്കണം എന്നുള്ള സത്യത്തെ നമ്മെ മനസ്സിലാക്കുന്നതിനായി പാപമില്ലാത്തവനായ താൻ തൻെറ ശുശ്രൂഷയുടെ ആരംഭത്തിൽതന്നെ ഒരു പാപി പോകേണ്ടതായുള്ള ഈ അനുഭവത്തിൽക്കൂടെ കടക്കുന്നു.

കർത്താവായ യേശുക്രിസ്തു യോഹന്നാനാൽ സ്നാനം ഏല്ക്കുവാൻ ഗലീലയിൽനിന്നു് യോർദ്ദാൻകരെ വന്നപ്പോൾ യോഹന്നാൻ യേശുവിനെ വിലക്കി 'നിന്നാൽ സ്നാനം ഏല്ക്കുവാൻ എനിക്കു് ആവശ്യം; പിന്നെ നീ എൻെറ അടുക്കൽ വരുന്നുവോ' എന്നു ചോദിച്ചു. പക്ഷെ യേശു അവനോടു് 'ഇപ്പോൾ സമ്മതിക്ക; ഇങ്ങനെ സകല നീതിയും നിവർത്തിക്കുന്നതു് നമുക്കു് ഉചിതം എന്നു് ഉത്തരം പറഞ്ഞു. എന്നാറെ അവൻ അവനെ സമ്മതിച്ചു.

കർത്താവായ യേശുക്രിസ്തുവിൻെറ ഈ വാക്കുകൾ നമ്മെ സ്പർശിക്കുന്നില്ലേ? കർത്താവിൻെറ മഹത്വത്തെ യോഹന്നാൻ തെളിയിക്കുന്നു. പക്ഷെ താഴ്ന്ന സ്ഥാനത്തു് താൻ അല്പകാലം ജീവിക്കണമെന്നുള്ള തൻെറ പിതാവിൻെറ ഇഷ്ടത്തിനു് യേശുതമ്പുരാൻ തന്നെത്തന്നെ സമർപ്പിക്കുന്നു. ഈ ഒരു ഘട്ടത്തിൽകൂടെ കടക്കുന്നതിനു ദൈവം തൻെറ മക്കളെ പലപ്പോഴും വിളിക്കുന്നു. വളരെ വലിയ സ്ഥാനങ്ങളിൽ ഇരുന്നു് വേല ചെയ്യുന്നതിനുള്ള കഴിവുകളുണ്ടെങ്കിലും പലപ്പോഴും ഒട്ടും പ്രശസ്തി ലഭിക്കാത്ത സ്ഥാനങ്ങളിൽ ഇരുന്നു് വിവിധ രീതിയിൽ കർത്താവിനു് ആവശ്യമുള്ളപോലെ, മററു് പലരും സ്വീകരിക്കാത്ത കൃത്യങ്ങൾ നിറവേററുന്നതിനു് തൻെറ ഇഷ്ടത്തിനായി വഴങ്ങിക്കൊടുക്കുന്നവരെ തൻെറ നാമമഹത്വത്തിനായി താൻ ഉപയോഗിക്കുന്നു. അതു നമ്മുടെ ജീവിതത്തിൽ ഏററവും ഭാഗ്യമേറിയതും അഭിമാനിക്കാവുന്നതുമായ സംഗതിയാണെന്നുള്ള വസ്തുത നാം മറന്നുപോകുന്നു. തന്നെയല്ല, ഈവിധത്തിൽ നമ്മെ വിളിക്കുമ്പോൾ നാം പലപ്പോഴും ആ വേല ചെയ്യുന്നതിനു് മടിയുള്ളവരായി പിറുപിറുത്തുകൊണ്ടു് പിറകോട്ടു മാറി, യേശുതമ്പുരാൻെറ തിരുഹൃദയത്തെ ദുഃഖിപ്പിക്കുന്നു. കർത്താവായ യേശുവിൻെറ ഈ സമർപ്പണം നമ്മെ പ്രോത്സാഹിപ്പിക്കട്ടെ. 'ആകയാൽ എൻെറ പ്രിയ സഹോദരന്മാരെ, നിങ്ങൾ ഉറപ്പുള്ളവരും കുലുങ്ങാത്തവരും നിങ്ങളുടെ പ്രയത്നം കർത്താവിൽ വ്യർത്ഥമല്ല എന്നു് അറിഞ്ഞിരിക്കയാൽ കർത്താവിൻെറ വേലയിൽ എപ്പോഴും വർദ്ധിച്ചുവരുന്നവരും ആകുവിൻ' (1 കോരി. 15:58). മലാഖി 3: 16--18 വരെ വായിക്കുക. 'ദൈവത്തെ സേവിക്കുന്നവൻ തനിക്കു് ഒരു നിക്ഷേപം ആയിരിക്കും എന്നു് സൈന്യങ്ങളുടെ യഹോവാ അരുളിച്ചെയ്യുന്നു'.

ഇന്നത്തെ പാഠത്തിലെ ഏററവും പ്രാധാന്യം വഹിക്കുന്ന ഭാഗമാണു് അടുത്തതായി കാണുന്നതു്. മാനസാന്തരപ്പെട്ടു് തൻെറ പാപങ്ങളെ ഏററുപറഞ്ഞു് ദൈവമുമ്പാകെ വന്നു് തന്നെത്തന്നെ സമർപ്പിച്ച ഒരു വ്യക്തിയുടെ അനുഭവമാണു് 16-ം 17-ം വാക്യങ്ങളിൽ നാം

വായിക്കുന്നതു്. ദൈവം തന്റെ ദിവ്യമുദ്ര അവന്മേൽ പതിക്കുന്നു. സ്നാനം ഏറ്റു് വെള്ളത്തിൽനിന്നു കയറിയപ്പോൾ ദൈവാത്മാവു് പ്രാവെന്നപോലെ ഇറങ്ങി യേശുവിന്മേൽ വന്നു. ഇതു് എന്തൊരനുഭവം! കർത്താവിനായി നാം നമ്മെത്തന്നെ ഏല്പിക്കുമ്പോൾ ദൈവം തന്റെ പരിശുദ്ധാത്മാവിനാൽ നമ്മെ നിറയ്ക്കുന്നു. നാം പുതിയ സൃഷ്ടികളായിത്തീരുന്നു (2 കോരി. 5: 17). 'യേശുക്രിസ്തുവിൽ നിങ്ങൾക്കും നിങ്ങളുടെ രക്ഷയെക്കുറിച്ചുള്ള സുവിശേഷം എന്ന സത്യവചനം നിങ്ങൾ കേൾക്കയും അവനിൽ വിശ്വസിക്കുകയും ചെയ്തിട്ടു്, തന്റെ സ്വന്തജനത്തിന്റെ വീണ്ടെടുപ്പിനുവേണ്ടി തന്റെ മഹത്വത്തിന്റെ പുകഴ്ചയ്ക്കായിട്ടു് നമ്മുടെ അവകാശത്തിന്റെ അച്ചാരമായ വാഗ്ദത്തത്തിൻ പരിശുദ്ധാത്മാവിനാൽ മുദ്രയിട്ടിരിക്കുന്നു' (എഫേ. 1: 13, 14). 'അതിനു് യേശു, ആമേൻ, ആമേൻ, ഞാൻ നിന്നോടു പറയുന്നു: വെള്ളത്താലും ആത്മാവിനാലും ജനിച്ചില്ലെങ്കിൽ സ്വർഗ്ഗരാജ്യത്തിൽ കടപ്പാൻ ആർക്കും കഴികയില്ല' (യോഹ. 3: 5).

സത്യമായി നാം നമ്മെ യേശുവിനായി സമർപ്പിച്ചിട്ടുണ്ടെങ്കിൽ, തന്നെ നമ്മുടെ രാജാവും നാഥനുമായി സ്വീകരിച്ചിട്ടുണ്ടെങ്കിൽ, തന്റെ ഇഷ്ടം നമ്മിൽക്കൂടെ നിറവേറുന്നതിനായി നമ്മെത്തന്നെ വിട്ടുകൊടുത്തിട്ടുണ്ടെങ്കിൽ പൗലൂസപ്പോസ്തോലനോടുകൂടെ നമുക്കും ഏറ്റുപറയാം 'ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു; ഇനി ജീവിക്കുന്നതു് ഞാനല്ല ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നു; ഇപ്പോൾ ഞാൻ ജഡത്തിൽ ജീവിക്കുന്നതോ, എന്നെ സ്നേഹിച്ചു് എനിക്കുവേണ്ടി തന്നെത്താൻ ഏല്പിച്ചുകൊടുത്ത ദൈവപുത്രങ്കലുള്ള വിശ്വാസത്താലത്രെ ജീവിക്കുന്നതു്'' (ഗലാത്യർ 2: 20). ഈവിധം ദൈവയിഷ്ടത്തിനായി സമർപ്പിക്കപ്പെട്ട ഒരു വ്യക്തിക്കു ലഭിക്കുന്ന അനുമോദനത്തെക്കുറിച്ചാണു് ഇന്നത്തെ പാഠത്തിലെ അവസാനവാക്യത്തിൽ നാം വായിക്കുന്നതു്. പിതാവിന്റെ ഇഷ്ടാനുസരണം യേശുതമ്പുരാൻ ലോകത്തിന്റെ പാപം ചുമക്കുന്ന കുഞ്ഞാടായി സമർപ്പിക്കപ്പെട്ടപ്പോൾ പിതാവു് തന്റെ പുത്രനെ മനുഷ്യനു മനസ്സിലാക്കുന്നതിനു് സ്വർഗ്ഗത്തിൽനിന്നു് അരുളിച്ചെയ്ത അനുമോദനവാക്കുകൾ ശ്രവിക്കുക. 'ഇവൻ എന്റെ പ്രിയപുത്രൻ; ഇവനിൽ ഞാൻ പ്രസാ

# ക്രിസ്തുവിന്റെ രക്ഷണ്യവ്യാപാരം

**ദൈവസ്വരൂപം മനുഷ്യസൃഷ്ടിയിൽ മാററപ്പെട്ടുവാൻ പാടില്ലാത്ത ഒരു ഭാഗമാണ്. സാദൃശ്യം ഒരു ദാനമാകയാൽ നഷ്ടപ്പെട്ടുപോകാവുന്നതാണ്.**

(ഫാദർ സ്ക്കറിയാ നെടുന്തള്ളിൽ, ചേലാട്ട്)

ക്രിസ്തുവിന്റെ മനുഷ്യാവതാരവും കുരിശിലെ തിരുബലിയുംമൂലമുള്ള രക്ഷാപ്രവർത്തനത്തെകുറിച്ച് പ്രതിപാദിക്കുന്നതിനു മുമ്പായി, മനുഷ്യസൃഷ്ടിയും പാപവീഴ്ചയും അതിനാൽ സംഭവിച്ച സ്ഥിതിയും സംബന്ധിച്ച് സ്വല്പമായി ഗ്രഹിക്കേണ്ടിയിരിക്കുന്നു.

മനുഷ്യൻ ദൈവത്തിന്റെ സ്വരൂപത്തിലും (image) സദൃശത്തിലും (likeness) ആണല്ലോ സൃഷ്ടിക്കപ്പെട്ടതു് (ഉല്പ. 1: 27). ദൈവം അശരീരിയാകയാൽ മനുഷ്യശരീരം ദൈവസ്വരൂപത്തിലാണെന്നു പറയാമോ? എന്നാൽ മനുഷ്യന്റെ പ്രകൃതം മുഴുവനും ഐക്യമായി ചേർത്തിരിക്കുന്നതിനാൽ ആത്മാവിലുള്ള ദിവ്യഛായയോടു ബന്ധപ്പെട്ട ചിഹ്നങ്ങൾ ശരീരത്തിലുമുണ്ടെന്നുള്ളതിനു സംശയമില്ല. അതായതു് ആത്മാവു ദൈവഛായയിൽ അല്ലായിരുന്നുവെങ്കിൽ ശരീരം ഇപ്പോഴുള്ളതിൽനിന്നും വ്യത്യസ്തപ്പെട്ടിരിക്കുമായിരുന്നു. വി. തോമസ് അക്വിനാസ് പറയുന്നതു്, ദൈവസാദൃശ്യം മനുഷ്യന്റെ മനസ്സിൽ (mind) ഒരു സ്വരൂപമെന്ന വിധത്തിലും (image), മററു ഭാഗങ്ങളിൽ ഒരു 'ചവിട്ടടയാളം' (foot–print) എന്നപോലെയുമാണ് എന്നത്രെ. ഏതാണ്ട് ഈ അർത്ഥത്തിൽതന്നെയാണ് വി. ജസ്റ്റീൻമർത്തീറും, വി. ഐറേനിയൂസും പറഞ്ഞിട്ടുള്ളതു്. ആകയാൽ ശരീരത്തോടുകൂടിയ മനുഷ്യൻ അത്രെ ദൈവസ്വരൂപത്തിലും സദൃശത്തിലും സൃഷ്ടിക്കപ്പെട്ടതു്.

മനുഷ്യൻ ദൈവസ്വരൂപത്തിൽ (image) സൃഷ്ടിക്കപ്പെട്ടിരിക്കയാൽ ദിവ്യസ്വരൂപം അവന്റെ ആസ്തികൃത്തിന്റെ ഭാഗമാണ്, അതായതു ദിവ്യസ്വരൂപം ഇല്ലാതായാൽ അവൻതന്നെ ഇല്ലാതാകും. ഈ ഒരു സ്ഥിതിയാണ് മനുഷ്യനെ മററു ജീവജാലങ്ങളിൽനിന്നു് വ്യത്യാസപ്പെടുത്തിക്കാണിക്കുന്നതു്. പാപവീഴ്ചയിൽപെട്ടശേഷവും മനുഷ്യനെകുറിച്ചു പറയുന്നതു് കാണുക (ഉല്പ. 9. 6),

മനുഷ്യനെ ദൈവസദൃശത്തിലുംകൂടിയാണല്ലോ സൃഷ്ടിച്ചതു് (God's likeness) അതായതു ദൈവത്തിന്റെ കാഴ്ചയിൽ അവൻ ദൈവപ്രസാദമുള്ളവനായി — ദൈവതേജസ്സുള്ളവനായിരിക്ക എന്നുള്ള ഒരു ദാനംകൂടെ അവനു നൽകുകയുണ്ടായി. ഈ ദാനത്തിനു ജന്മസുകൃതം (Original Righteousness) എന്നു വേദശാസ്ത്രത്തിൽ പേർ കൊടുത്തിരിക്കുന്നു. ഇതിനെ ദൈവസ്വരൂപം ((image of God) എന്നതിൽനിന്നു വ്യത്യാസപ്പെടുത്തി ദൈവസദൃശം (likness of God) എന്നു് വിളിക്കാം. ദൈ

---

ദിച്ചിരിക്കുന്നു'. ബലഹീനരും പാപികളുമായ നമുക്കേവർക്കും ഈ അനുഭവം ലഭിക്കുന്നതിന് ഇടയാകട്ടെ. ലോകത്തിന്റെ അനുമോദനം വാഞ്ഛിച്ചുകൊണ്ടു ജീവിക്കുന്ന നാം ഈ ദിവ്യസന്തോഷം പ്രാപിക്കുന്നതിന് ആഗ്രഹിക്കുന്നില്ലെങ്കിൽ അതു് എത്ര ഭയങ്കരം!! ഈ പാഠം വായിക്കുകയും ധ്യാനിക്കുകയുംചെയ്തു നമ്മെ രക്ഷകൻ സ്പർശിക്കട്ടെ. തന്നിൽനിന്ന് 'ഷബാഷ്' കേൾപ്പാൻ നാം അർഹരാകട്ടെ.

മനഃപാഠവാക്യങ്ങൾ

'ഇടുക്കുവാതിലൂടെ അകത്തു കടപ്പിൻ; നാശത്തിലേക്കു പോകുന്ന വാതിൽ വീതിയുള്ളതും വഴി വിശാലവും അതിൽക്കൂടി കടക്കുന്നവർ അനേകരും ആകുന്നു. ജീവങ്കലേക്കു പോകുന്ന വാതിൽ ഇടുക്കവും വഴി ഞെരുക്കവുമുള്ളതു്; അതു് കണ്ടെത്തുന്നവർ ചുരുക്കമത്രെ. (മത്താ. 7: 13, 14).

സ്വരൂപം മനുഷ്യസൃഷ്ടിയിൽ മാററപ്പെട്ടാൻ പാടില്ലാത്ത ഒരു ഭാഗമാണു്. എന്നാൽ സദൃശം ഒരു ദാനമാകയാൽ നഷ്ടപ്പെട്ടുപോകാവുന്നതാണു്. ദൈവസ്വരൂപത്തിൻെറ ഒരു ഭാഗമാണു് സ്വാതന്ത്ര്യബുദ്ധി (free-will). മനുഷ്യൻ അവൻെറ സ്വാതന്ത്ര്യം പ്രയോഗിച്ചു് നന്മ തിരഞ്ഞെടുക്കുവാനുള്ള സ്ഥിതിയിലാണു് സൃഷ്ടിക്കപ്പെട്ടിട്ടുള്ളതു്. ആകയാൽ സദൃശം (likness) അവൻ നഷ്ടപ്പെടുത്തിയാലും സ്വാതന്ത്ര്യബുദ്ധി, അതു ദൈവസ്വരൂപത്തിൻെറ ഒരു ഭാഗമാകയാൽ നഷ്ടപ്പെടുന്നതല്ല. അതായതു പിതാവിൻെറ സ്വരൂപം (image) മകൻ എത്ര തന്നെ ദോഷിയായിത്തീർന്നാലും മാറിപ്പോകുന്നതല്ല, വഷളാക്കപ്പെടാം. എന്നാൽ പിതാവിനോടുകൂടി സഹവസിച്ചു് പിതാവിനു പ്രസാദമുള്ളവനായി ജീവിക്ക എന്നുള്ള സ്ഥിതി അവൻ ഉപേക്ഷിച്ചാൽ ദൈവപ്രസാദമുള്ളവനായിരിക്ക അല്ലെങ്കിൽ ജന്മസുകൃതമുള്ളവനായിരിക്ക എന്ന അവസ്ഥ (likness of God) മുഴുവനുമെ നഷ്ടപ്പെടാവുന്നതാണു്. ദൈവം മനുഷ്യനെ തനിക്കു പ്രസാദമുള്ളവനായിട്ടത്രെ സൃഷ്ടിച്ചതു്. അവനു് അനുസരണത്താൽ—ദൈവത്തോടു് സദൃശപ്പെട്ടുള്ള ജീവിതത്താൽ—അതിനെ നിലനിർത്തുകയോ, അനുസരണക്കേടിനാൽ അഥവാ പാപത്താൽ അതിനെ നശിപ്പിക്കയോ ചെയ്യുവാൻ കഴിയുമായിരുന്നു.

സ്വാതന്ത്ര്യബുദ്ധിയോടുകൂടി സൃഷ്ടിക്കപ്പെട്ട മനുഷ്യൻ സാത്താൻെറ പരീക്ഷയിൽപെട്ടു് പാപം ചെയ്കയാൽ ദൈവപ്രസാദമാകുന്ന ജന്മസുകൃതം അഥവാ ദൈവസദൃശം മുഴുവനും നഷ്ടപ്പെടുത്തുകയും അവനിലുള്ള ദൈവസ്വരൂപത്തെ വഷളാക്കിത്തീർക്കയും ചെയ്തു. ജന്മസുകൃതം നഷ്ടപ്പെട്ടപ്പോഴം അതിനെതിരായ ജന്മപാപം (Original Sin) മനുഷ്യകുലത്തിലേക്കു കടന്നു (റോമ. 5: 12; 1 കോരി. 15: 22). ഇമ്പങ്ങളുടെ പറുദീസായിൽനിന്നു—ദൈവപ്രസാദത്തിൽനിന്നു, മുള്ളും പറക്കാരയുമുള്ള ഭൂമിയിലേക്കു—ദൈവപ്രസാദം നഷ്ടപ്പെട്ട അവസ്ഥയിലേക്കു—അവൻ തള്ളപ്പെട്ടു. (ഉല്പ. 3: 17–24). ദൈവസ്വരൂപം (image of God) സന്മാർഗ്ഗബോധത്തെ ഉളവാക്കുന്ന സ്വാതന്ത്ര്യബുദ്ധി അവനിൽ ഉളവാക്കുന്നതുകൊണ്ടു് വീണ്ടെടുക്കപ്പെടുവാനുള്ള കഴിവിലത്രെ അവൻ നില്ക്കുന്നതു്. പാപവീഴ്ചയാൽ മനുഷ്യൻ, ആയിത്തീർന്ന സ്ഥിതി ചുരുക്കത്തിൽ ഇതാണു്.

1) ആദ്യസുകൃതം (Original Righteousness) നഷ്ടപ്പെടുത്തിയതിനാൽ ദൈവപ്രസാദത്തിൽനിന്നു് ഒഴിവാക്കപ്പെട്ടു.

2) ദൈവപ്രസാദരഹിതനായിത്തീർന്നതിനാൽ അവൻ ഏതോ ഒന്നു് ഇല്ലാതിരിക്കുന്ന അവസ്ഥയിലേക്കു (Negative Condition) വന്നുചേർന്നു എന്നല്ല, അവൻെറ സ്വഭാവത്തിൽ (Nature) ജന്മപാപം എന്ന മാലിന്യംകൂടെ ഉണ്ടായി. ആകയാൽ അവൻ ദൈവകോപത്തിന്നധീനനായിത്തീർന്നു. ദൈവകോപം എന്നതു് പാപത്തോടുള്ള ദൈവവിശുദ്ധിയുടെ ആവശ്യമായ മനോഭാവമത്രെ (Atti tude).

3) ജന്മപാപത്തിൽനിന്നു് അവൻ ഉദ്ധരിക്കപ്പെട്ടാൽ അവൻ രക്ഷിക്കപ്പെടുവാൻ കഴിവുള്ളവനത്രെ. എന്തെന്നാൽ മനുഷ്യനു് അവൻെറ സ്വാതന്ത്ര്യബുദ്ധി ഉപയോഗിച്ചു് ദൈവത്തിൻെറ കൃപാസഹായത്തോടുകൂടി നന്മയായതു തെരഞ്ഞെടുപ്പാൻ കഴിവുണ്ടു്.

'പാപംമൂലം മരണം ലോകത്തിലേക്കു കടന്നു' (റോമാ. 5: 12) എന്നാണല്ലോ വി. പൗലോസ് പറയുന്നതു്. മരണം എന്നുള്ളതിൻെറ കൃത്യമായ അർത്ഥം ഇതിൽനിന്നു വെളിപ്പെടുന്നില്ല. മനുഷ്യൻ പാപം ചെയ്തില്ലായിരുന്നെങ്കിൽ അവൻെറ സാക്ഷാൽ പ്രാപ്യസ്ഥാനമായ ആ മഹത്വത്തിലേക്കു് എങ്ങിനെ അവൻ ഉയർത്തപ്പെടുമായിരുന്നു? ഖണ്ഡിതമായി പറയുവാൻ നിവൃത്തിയില്ല. എങ്കിലും അവൻ പാപരഹിതമായ അവസ്ഥയിൽ ദൈവഹിതപ്രകാരമുള്ള വളർച്ച പ്രാപിച്ചു് സാക്ഷാൽ പ്രാപ്യസ്ഥാനമായ മഹത്വത്തിൽ എത്തുമായിരുന്നു എന്നു വിചാരിക്കാം. ചിലർ പറയുന്നതു് നാം മരണം എന്നു വിളിക്കുന്ന സംഗതിയോടു യാതൊരു സാമ്യവുമില്ലാത്തവിധം അവനു മാററം സംഭവിക്കുമായിരുന്നു എന്നത്രെ. വേറെ ചിലർ പറയുന്നതു് അവൻ മരിക്കുമായിരുന്നു, പക്ഷെ നാം അറിയുന്നവിധത്തിലുള്ള മരണത്തിൽനിന്നു വ്യത്യസ്ഥപ്പെട്ടു് വേദന കൂടാതെ അതു നടക്കുമായിരുന്നു എന്നാണു്. ഇതിനു മരണമെന്നു പറയേണമെന്നില്ലല്ലൊ; ഒരവസ്ഥയിൽനിന്നു വേറൊരവസ്ഥയിലേക്കുള്ള സൗഭാഗ്യകരമായ മാററം മാത്രമാ

ണല്ലൊ അതു്. പാപം നിമിത്തം മരണം ക്രൂരഭരണക്കാരനായിത്തീൎന്നു. 'മരണം വാണു' (റോമാ. 5: 14) എന്നാണല്ലൊ വി. പൗലൂസ് പറയുന്നതു്. ആകയാൽ, ആദാം പാപം ചെയ്തില്ലായിരുന്നുവെങ്കിൽ അവനെ മഹത്വത്തിലേക്കു് ഉയൎത്തുന്നതു് ഒരു സ്നേഹിതനെയുള്ള സ്വീകരണംപോലെ ആയിരുന്നേനേ എന്നു നമുക്കു വിചാരിക്കാം. വി. അത്താനാസ്യോസ് പറയുന്നു:– 'കല്പനലംഘനമാണു് മനുഷ്യരെ അവരുടെ പ്രകൃതാവസ്ഥയിലേക്കു വരുത്തിയിരിക്കുന്നതു്. മനുഷ്യൻ, ഇല്ലായ്മയിൽനിന്നു് ഉളവാക്കപ്പെട്ടു. ...... ഇല്ലായ്മയിൽനിന്നു് അവൻ ഉളവായതിനാൽ, മനുഷ്യൻ പ്രകൃത്യാ മരണമുള്ളവനാണു്. എന്നാൽ ഉള്ളവൻെറ (ദൈവത്തിൻെറ) സദൃശം നിമിത്തമായിട്ടും, തന്നെ ധ്യാനിച്ചു് (Contemplating) ഈ സദൃശത്തെ സൂക്ഷിച്ചിരുന്നെങ്കിലും, പ്രകൃതത്തിനൊത്ത നാശത്തിൻെറ ശക്തിയെ അവൻ നശിപ്പിച്ചിട്ടു് നാശമില്ലാത്തവനായിരുന്നേനേ'. (മനുഷ്യാവതാരത്തെക്കുറിച്ചുള്ള കൃതിയിൽനിന്നു്). ആകയാൽ ആത്മശരീരങ്ങളുടെ നാശമത്രെ മരണം. 'ക്രിസ്തു മരണത്തെ നീക്കി' (2 തീമോ. 1: 10) എന്നതു് നാശത്തെ നീക്കി എന്നത്രെ. മനുഷ്യൻെറ ശാരീരികമായ വേൎപാടു് (മരണം) ക്രിസ്തുവിൻെറ മരണത്താൽ ഒരവസ്ഥയിൽനിന്നു് മറെറാരവസ്ഥയിലേക്കുള്ള മാററമാണു്. അതിനെ മരണമെന്നു പറയുന്നതിനെക്കാൾ ജനനമെന്നു പറയാവുന്നതാണു്.

പാപവീഴ്ച ദൈവം മനുഷ്യനു പ്രദാനം ചെയ്തിരുന്നതായ ആ പ്രകൃത്യാതീതദാനങ്ങളുടെ കൃപയിൽനിന്നും, ദൈവം അവനു പ്രദാനം ചെയ്‌വാനിരുന്ന ഭാവിമഹത്വത്തിൻെറ അവകാശത്തിൽനിന്നും, അനുഭവിച്ചുകൊള്ളുവാൻ ദൈവം അവനു അനുവദിച്ചിരുന്ന സൗഭാഗ്യാവസ്ഥയിൽനിന്നും, അവനെ ഒഴിവാക്കി പാപത്തിൻെറ നേരെ, ദൈവത്തിൻെറ പരിപൂൎണ്ണ പരിശുദ്ധാവസ്ഥയ്ക്കു് അവശ്യമനോഭാവമാകുന്ന ദൈവകോപവും, പ്രകൃത്യാതീതദാനങ്ങളുടെ നഷ്ടത്തിൻെറ ഫലമായുണ്ടായതും എന്നാൽ സ്വാതന്ത്ര്യബുദ്ധിയുടെ തുടൎന്നുള്ള കൈവശംനിമിത്തം ദിവ്യകൃപയാൽ മാററപ്പെടുവാൻ കഴിവുള്ളതുമായ അടിമത്വവും (സാത്താനും പാപത്തിനുമുള്ള) പാപാവസ്ഥയുടെ ആവശ്യമായ അനന്തരഫലമെന്ന നിലയില്ലുള്ള താല്ക്കാലികവും നിത്യവുമായ ശിക്ഷാവിധിയും അതു് അവൻെറമേൽ വരുത്തിവച്ചു. ക്രിസ്തുവിൻെറ മനുഷ്യാവതാരവും അതുമൂലമുള്ള രക്ഷാപ്രവൎത്തനവും, പാപത്താൽ മനുഷ്യൻ നഷ്ടപ്പെടുത്തിയതിനെ വീണ്ടും ഉദ്ധരിച്ചുകൊടുത്തു, അതു വരുത്തിയ നാശത്തെ മാററിക്കളഞ്ഞു് പാപവീഴ്ചയാൽ സംഭവിച്ച സകല തകരാറുകൾക്കും നിവാരണമുണ്ടാക്കുന്നതിനായിരുന്നു. ഈ രക്ഷ, ക്രിസ്തുവിൻെറ മനുഷ്യാവതാരമെന്നതു് വചനമായ ദൈവം വിശുദ്ധ കന്യകയുടെ ഗൎഭപാത്രം ശുദ്ധീകരിച്ചു് അതിൽ ഇറങ്ങി വസിക്കയും ആദാമിൻെറ പുത്രിയിൽ നിന്നു് ആദാമ്യ (മനുഷ്യ) ശരീരം ധരിക്കയും ചെയ്തു് പൂൎണ്ണമനുഷ്യത്വംപ്രാപിച്ചു എന്നതത്രെ. ജന്മസുകൃതം നഷ്ടപ്പെട്ട ആദാമിൻെറ ജന്മപാപം നീക്കിക്കളവാൻ ജന്മപാപരഹിതനായി ആദാമിൻെറ പൂൎവ്വാവസ്ഥയിൽ ദൈവപ്രസാദമുള്ളവനായി, ദൈവസദൃശത്തിലുള്ള ആദാമായി–രണ്ടാമത്തെ ആദാമായി–താൻ ജാതനായി (വി. മത്തായി. 8: 17). മനുഷ്യാവതാരംമൂലമുള്ള ഈ രക്ഷ ക്രിസ്തുവിൻെറ മരണത്താൽ–കുരിശിലെ ബലിയാൽ–അത്രെ പൂൎത്തിയാക്കിയതു്. ഇതിനെ മനുഷ്യാവതാരരക്ഷാപ്രവൎത്തനം അല്ലെങ്കിൽ ക്രിസ്തുവിൻെറ മനുഷ്യാവതാരത്താലും കുരിശിലെ മരണത്താലും ദൈവകോപത്തെ ശമിപ്പിച്ചു് മനുഷ്യനെ ദൈവത്തോടു് നിരപ്പാക്കുന്ന നിരപ്പിൻബലി അഥവാ Atonement (At-one-ment) എന്നു പറയുന്നു (എഫേ. 2: 13–18).

മനുഷ്യനെ പാപവീഴ്ചയിൽനിന്നുദ്ധരിപ്പാൻ മാത്രമായിട്ടാണോ മനുഷ്യാവതാരം ഉണ്ടായതു്, അതു വേറെയും സാദ്ധ്യതയെ ഉദ്ദേശിച്ചിരുന്നോ എന്നൊരു പ്രശ്നം ഇത്തരുണത്തിൽ ഉദിക്കാവുന്നതാണു്. ആദ്യസഭയിൽ ഈ ചോദ്യം ഉത്ഭവിക്കതന്നെ ഉണ്ടായില്ല. മനുഷ്യരെ പാപത്തിൽനിന്നുദ്ധരിപ്പാൻ വചനമായ ദൈവം മനുഷ്യാവതാരംചെയ്തു എന്നല്ലാതെ മറെറാരു ചിന്തയും അവരുടെ മനസ്സിൽ കയറിയിരുന്നില്ല. ചുരുക്കമായ ചില പ്രസ്താവനകൾ വി. പിതാക്കന്മാർ മററു വിഷയങ്ങളെ കുറിച്ചു സംസാരിക്കുമ്പോൾ നടത്തിയിട്ടുണ്ടെന്നേയുള്ളു. അതും മനുഷ്യൻ പാപം ചെയ്തി

# 'നാലാമത്തെ സഞ്ചാരി'

(കെ. വി. മാമ്മൻ)

1969 ജൂലൈ 21-ാം തീയതി നീൽ ആംസ്ട്രോംഗ് ചന്ദ്രനിൽ കാലുകുത്തിയ സംഭവത്തെപ്പോലെയോ അതിലധികമോ പ്രാധാന്യമുള്ള ഒന്നായിരുന്നു അപ്പോളൊ 13-ന്റെ ദൗത്യപരാജയവും അതിൽ സഞ്ചരിച്ചിരുന്നവരുടെ വിജയകരമായ തിരിച്ചുവരവും. അപ്പോളൊ 13 വിക്ഷേപിച്ചപ്പോൾ അത് ചന്ദ്രനിൽ എത്തി നിർദ്ദിഷ്ട പരീക്ഷണങ്ങൾക്കു ശേഷം തിരിച്ചെത്തുമെന്നുള്ള പ്രതീക്ഷയാണ് ലോകത്തിനുണ്ടായിരുന്നത്. എന്നാൽ ആ യാത്രയിൽവച്ച് ഇങ്ങനെ അപ്പോളോയ്ക്കു് ഒരപകടം വരുമെന്നോ ദൗത്യം പരാജയപ്പെടുമെന്നോ ആരും ചിന്തിച്ചിരിക്കില്ല. എന്നാൽ ശാസ്ത്രത്തിനും പരിമിതിയുണ്ടെന്നും അതിനെയും ഭരിക്കുന്ന ശക്തിയുണ്ടെന്നും ലോകം ഒരിക്കൽക്കൂടി ഓർക്കുന്നതിന് അപ്പോളൊ 13-ലെ സഞ്ചാരികളുടെ അത്ഭുതകരമായ രക്ഷപ്പെടൽ ലോകത്തിന് അവസരം നൽകി. അപ്പോളൊ വാഹനത്തിനു കേടു സംഭവിച്ചപ്പോൾ ചന്ദ്രനിലേക്കുള്ള യാത്ര റദ്ദാക്കുകയും വാഹനത്തെ തിരിച്ചു ഭൂമിയിലേക്കു വരുത്തുകയും ചെയ്ത അമേരിക്കൻ ശാസ്ത്രജ്ഞന്മാരുടെ മേധാശക്തിക്കു മുമ്പിൽ ലോകം വണങ്ങുകതന്നെചെയ്യും. എന്നാൽ, ലോകജനതയുടെ തലകൾ 'നാലാമത്തെ സഞ്ചാരി'യെന്നു സൈഗാർട്ടിന്റെ പിതാവായ ഡോ. ജോൺ സൈഗാർട്ട് വിശേഷിപ്പിച്ച ദൈവമുമ്പാകെ കുനിഞ്ഞതുകൊണ്ടാണ് അവരുടെ പ്രാർത്ഥനയാകുന്ന ശക്തിയിലൂടെ അപ്പോളൊ സഞ്ചാരികൾ സസുഖം തിരിച്ചെത്തിയതെന്നു വിശ്വസിക്കുന്ന ലക്ഷോപലക്ഷം ആളുകൾ ഉണ്ട്. അപ്പോളൊ സഞ്ചാരികളുടെ കുടുംബാംഗങ്ങളും അമേരിക്കൻ ജനതയും കമ്യൂണിസ്റ്റുകൾ ഒഴിച്ചു ലോകമെങ്ങുമുള്ള ജനങ്ങളും അപകടത്തിലായ അപ്പോളോയ്ക്കുവേണ്ടി പ്രാർത്ഥിച്ചു. മാർപ്പാപ്പായും കാതോലിക്കാബാവായും മററു മതനേതാക്കളും പ്രാർത്ഥനയ്ക്കു് ആഹ്വാനംചെയ്തു. ജനങ്ങൾ മുട്ടിപ്പായി പ്രാർത്ഥിച്ചു. പ്രാർത്ഥിക്കാത്തവർ അവർ തിരിച്ചു വരണമെന്നാശംസിച്ചു.

പ്രതിസന്ധികളും പ്രയാസങ്ങളും ഉണ്ടാകുമ്പോഴാണ് ജനങ്ങൾ 'നാലാമത്തെ സഞ്ചാരി'യെപ്പററി കൂടുതൽ ചിന്തിക്കാറുള്ളത്. ആരോഗ്യവും സുഖവും പണവും ഉള്ളപ്പോൾ നാലാമത്തെ സഞ്ചാരിയെ പലരും ഓർക്കില്ല. അതു സഹജമാണെങ്കിലും ക്രിസ്തീയചിന്താഗതി വിഭിന്നമാണ്. ഇടവിടാതെ പ്രാർത്ഥിക്കുകയും ദൈവത്തിൽ വിശ്വസിക്കുകയും ചെയ്യുന്ന ക്രിസ്ത്യാനിക്കു പ്രയാസം വരുമ്പോൾ മേല്പോട്ടു നോക്കുക എന്ന ചിന്താഗതി അസ്വീകാര്യവുമാണ്. നാം ഒരു ബസ്സിൽ ഒരു സ്ഥലത്തുനിന്നു മറെറാരു സ്ഥലത്തേക്കു സഞ്ചരിക്കുന്നു എന്നു വിചാരിക്കുക. ടിക്കററെടുത്തു കഴിയുമ്പോൾ

---

യില്ലായിരുന്നെങ്കിൽ ദൈവം ജഡധാരണം ചെയ്കയില്ലായിരുന്നെന്നാണ്. വി. അത്താനാസ്യോസും, വി. ആഗസ്തീനോസും അങ്ങിനെ പറയുന്നുണ്ട്. എന്നാൽ മദ്ധ്യശതകങ്ങളിൽ എല്ലാ വിഷയങ്ങളെ സംബന്ധിച്ചും വേദശാസ്ത്രനിർവചനം കൊടുപ്പാനുള്ള പരിശ്രമത്തിൽ ഇതും ഒരു ചിന്താവിഷയമായി. ഇതിനെപ്പററിയുള്ള പ്രതിപാദനത്തിൽ രണ്ടു ചിന്താഗതികൾ വെളിപ്പെട്ടുവന്നു. അതിൽ ഒന്നു ഡൻസ്‌സ്കോട്ട്സിന്റെയും, മറേറതു വി. തോമസ് അക്വിനാസിന്റെയുമായിരുന്നു. ഡൻസ്‌സ്കോട്ട്സ് പറഞ്ഞതു് വചനമായ ദൈവത്തിന്റെ മനുഷ്യാവതാരം മനുഷ്യന്റെ പാപത്താൽമാത്രം സംഭവിച്ചതല്ല, മനുഷ്യൻ പാപം ചെയ്തില്ലെങ്കിലും സംഭവിക്കുമായിരുന്നു എന്നാണ്. എന്നാൽ വി. തോമസ് അക്വിനാസാകട്ടെ, മനുഷ്യൻ പാപം ചെയ്തില്ലായിരുന്നെങ്കിൽ മനുഷ്യാവതാരം ഉണ്ടാകയില്ലായിരുന്നു എന്നാണു പറയുന്നത്. ഇങ്ങിനെ രണ്ടഭിപ്രായങ്ങൾ വളരെക്കാലത്തേക്കു നിലനിന്നു. പിന്നീട് സ്കോട്ട്സിന്റെ അഭിപ്രായം അസ്തമാനമായി. എന്നാൽ ഇപ്പോൾ അതു വീണ്ടും പ്രാബല്യത്തിൽ വന്നിരിക്കയാണ്.

(തുടരും)

നിശ്ചിതസമയത്തു് ലക്ഷ്യസ്ഥാനത്തു് എത്തിച്ചേരുമെന്ന ചിന്തിച്ചുകഴിയുന്നു. വഴിമദ്ധ്യേ ബസ്സിൻെറ ഒരു ചക്രത്തിനു കേടുപററുമെന്നോ, യാത്ര തടസ്സപ്പെടുമെന്നോ നാം ചിന്തിക്കാറില്ല. എന്നാൽ ഒരു ചക്രത്തിനു കേടുവരുമ്പോൾ ബസ്സ്യാത്രയെപ്പററി അറിവുള്ളവർ 'സ്റ്റെപ്പിനി' ഉണ്ടോ എന്നു് ആദ്യം തിരക്കും. വണ്ടി നല്ല വേഗത്തിൽ പാഞ്ഞുകൊണ്ടിരുന്നപ്പോഴും ഈ സ്റ്റെപ്പിനി ബസ്സിൻെറ പുറത്തോ ഉള്ളിലോ ഉണ്ടായിരുന്നു. എന്നാൽ ആരും അതേപ്പററി ചിന്തിച്ചില്ല. കുറച്ചുസമയം കഴിഞ്ഞു സ്റ്റെപ്പിനികൊണ്ടു് കേടുമാററി വണ്ടി ഓടിത്തുടങ്ങുന്നു. ദൈവത്തെ സ്റ്റെപ്പിനിയോടു് ഉപമിക്കുന്ന ജനങ്ങളാണധികവും എന്നതാണു് ഇന്നത്തെ ഒരു പ്രധാന കുഴപ്പം. നമ്മുടെ സുഖദുഃഖങ്ങളിൽ ഒരുപോലെ സന്നിഹിതനായിരിക്കുന്ന ദൈവത്തെ ദുഃഖാവസരങ്ങളിൽമാത്രം ഓർക്കുന്നവർ 'സ്റ്റെപ്പിനിദൈവത്തെ'യാണു് ആശ്രയിക്കുന്നതെന്നുകാണാൻ കഴിയും. അപ്പോളോയുടെ അപകടാവസരത്തിലുംസ്റ്റെപ്പിനിദൈവത്തെ ആശ്രയിച്ചവർ ധാരാളം ഉണ്ടാവും.

അപ്പോളോ 13–നെ രക്ഷിക്കാൻ മനുഷ്യകഴിയുകയില്ലെന്ന പതനത്തിലാണു് ഡോ. ജോൺ സെിഗാർട്ടു് നാലാമത്തെ സഞ്ചാരിയുടെ സഹായം ലോകം അറിയത്തക്കവണ്ണം പ്രാത്ഥിച്ചതു്. അപകടത്തെത്തുടന്നു തങ്ങൾക്ക ലോകത്തിലേക്കു തിരിച്ചുവരാൻ സാധിക്കുകയില്ലെന്നു് അപ്പോളോ സഞ്ചാരികൾ വിശ്വസിച്ചിരുന്നതായി ജയിംസ്‌ലോവൽതന്നെ പറഞ്ഞിട്ടുണ്ടു്. പക്ഷെ പ്രാത്ഥനയുടെ സുശക്തമായ കരങ്ങളിൽ അപ്പോളോ 13 സഞ്ചരിച്ചു. അമേരിക്കൻജനത ഏപ്രിൽ 24–ാംതീയതി ഞായറാഴ്ച കൃതജ്ഞതാദിനം ആചരിച്ചു ദൈവത്തെ മഹത്വപ്പെടുത്തി.

സാമ്പത്തികമായ മുന്നേററംമൂലം ധാമ്മികജീവിതത്തിൽ ചില പുഴക്കുത്തുകൾ വീണിട്ടുണ്ടെങ്കിലും അമേരിക്കൻജനത മറേറതൊരു രാഷ്ട്രത്തെക്കാളും മതബോധമുള്ളവരും ദൈവാശ്രയമുള്ളവരുമാണെന്ന ചാന്ദ്രികയാത്ര സംബന്ധമായ അവരുടെ പ്രവൃത്തി തെളിയിച്ചു.

അപ്പോളോയുടെ കാര്യവുമായി ബന്ധമില്ലെങ്കിലും ദൈവത്തെ നാലമത്തെ സഞ്ചാരിയെന്നു വിശേഷിപ്പിച്ചപ്പോൾ ദാനിയേലിൻെറ പ്രവചനം മൂന്നാം അദ്ധ്യായത്തിൽ പറഞ്ഞിട്ടു

# ഞങ്ങൾക്ക് ആവശ്യമുള്ള അപ്പം ഇന്നു ഞങ്ങൾക്കു തരണമെ

(1970 ഫെബ്രുവരി ലക്കത്തിൽനിന്നു തുടർച്ച)

(ഫാദർ തോമസ് ഐസക്ക് ബി. ഏ. ബി. എഡ്., ഒളശ്ശ)

കർതൃപ്രാർത്ഥനയിൽ 'സ്വർഗ്ഗസ്ഥനായ പിതാവെ' എന്ന സംബോധനയ്ക്കും ദൈവികകാര്യങ്ങളെ മുൻനിർത്തിയുള്ള മൂന്ന് അപേക്ഷകൾക്കും ശേഷം മനുഷ്യാവശ്യങ്ങളെ അടിസ്ഥാനമാക്കിയുള്ള മൂന്ന് അപേക്ഷകൾ കാണാം. അതിൽ ആദ്യത്തേതാണ് 'ഞങ്ങൾക്കാവശ്യമുള്ള അപ്പം'. ദിവസേനയുള്ള അപ്പത്തിന്—മനുഷ്യന്റെ വസ്തുമയമായ ആവശ്യങ്ങൾക്ക്—വേണ്ടിയുള്ള യാചനയാണിതു്. ഒരു ക്രിസ്ത്യാനിയെ സംബന്ധിച്ച് ആത്മകാര്യങ്ങളാണ് സർവ്വപ്രധാനമെങ്കിലും, മനുഷ്യന്റെ പ്രാഥമികാവശ്യങ്ങളും ശ്രദ്ധയർഹിക്കുന്നവയാണ്. മനുഷ്യനായി ജനിച്ച് ജീവിച്ച യേശുക്രിസ്തു ഇതു മനസ്സിലാക്കി ഈ ആവശ്യത്തിനും താൻ പഠിപ്പിച്ച പ്രാർത്ഥനയിൽ പ്രാധാന്യം നൽകിയിരിക്കുന്നു. വിശന്ന വയറിന്റെയും തത്തുല്യമായ ക്ലേശങ്ങളുടെയും മുന്നിൽ ആത്മികപ്രബോധനങ്ങൾ മാത്രമായാൽ അവ പ്രയോജനപ്പെട്ടു എന്നു വരികയില്ല.

'അപ്പം' എന്നതു് ഭക്ഷണാവശ്യത്തെ മാത്രമല്ല സൂചിപ്പിക്കുന്നതു്, മനുഷ്യന്റെ വസ്തുമയമായ എല്ലാ ആവശ്യങ്ങളെയുമാണ്. ഇവ ലഭിക്കുന്നതിനുവേണ്ടി, അഥവാ യാചിച്ചില്ലെങ്കിൽ ലഭിക്കുകയില്ലെന്നു ഭയപ്പെട്ടിട്ടല്ല ഈ പ്രാർത്ഥന നടത്തേണ്ടതു്. നമ്മുടെ ദൈനംദിന ആവശ്യത്തിന് ലഭിക്കുന്ന എല്ലാ വസ്തുക്കളും ദൈവദാനമാണെന്ന് നാം സമ്മതിക്കുകകൂടെയാണ്. ദൈവദാനമായി ലഭിക്കുന്ന കാര്യങ്ങൾ ദൈവയിഷ്ടത്തിന് അനുയോജ്യമായി വിനിയോഗിക്കുകകൂടിവേണം. 'ആകയാൽ നിങ്ങൾ തിന്നാലും കുടിച്ചാലും എന്തു ചെയ്താലും എല്ലാം ദൈവത്തിന്റെ മഹത്വത്തിനായി ചെയ്‌വിൻ' (1 കോരി. 10: 31). അപ്പം—ആഹാരം—പോലെ അത്യന്താപേക്ഷിതവും ദൈവയിഷ്ടത്തിനു യോജിച്ചവയും മാത്രമെ നാം ആഗ്രഹിക്കാവൂ. സുഖഭോഗങ്ങൾക്കു വേണ്ടി അപേക്ഷിക്കുന്നതു ശരിയല്ല എന്ന വിലയേറിയ പാഠവും ഈ ഭാഗം പഠിപ്പിക്കുന്നു.

എനിക്ക് ആവശ്യമുള്ള എന്നല്ല ഞങ്ങൾക്ക് ആവശ്യമുള്ള അപ്പം എന്നാണല്ലോ കർത്താവു പഠിപ്പിച്ചിരിക്കുന്നതു്. പ്രാർത്ഥനയിൽ—ക്രിസ്തീയചിന്താഗതിയിൽ—സ്വയത്തിനും സ്വാർത്ഥതയ്ക്കും സ്ഥാനമില്ല. മററുള്ളവരോട്, സമൂഹത്തോട് ഉള്ള കടപ്പാടുകളെക്കുറിച്ച് നാം എപ്പോഴും ബോധവാന്മാരായിരിക്കണം. മററുള്ളവരെക്കൂടി ഓർത്തുകൊണ്ടും, അവരുടെ ആവശ്യങ്ങൾക്കൂടെ ദൈവസന്നിധിയിൽ സമർപ്പിച്ചുകൊണ്ടുമാണ് നാം പ്രാർത്ഥിക്കേണ്ടതു്. മ

---

ള്ള കഥയാണ് എന്റെ എളിയ മനസ്സിൽ ഓടിയെത്തിയതു്. താൻ നിർമ്മിച്ച സ്വർണ്ണബിംബത്തെ നമസ്ക്കരിക്കണമെന്നു നെബൂഖദ്നേസർ പറയുമ്പോൾ ശദ്രക്കും മേശക്കും അബേദ്നെഗോവും രാജാവിനോടു പറഞ്ഞതു് 'ഞങ്ങൾ സേവിക്കുന്ന ദൈവത്തിനു ഞങ്ങളെ വിടുവിപ്പാൻ കഴിയുമെങ്കിൽ, അവൻ ഞങ്ങളെ എരിയുന്ന തീച്ചൂളയിൽനിന്നും രാജാവിന്റെ കൈയിൽനിന്നും വിടുവിക്കും'.

രാജാവിന്റെ ആജ്ഞയെത്തുടർന്ന് അവർ മൂന്നുപേരും തീച്ചൂളയിൽ എറിയപ്പെട്ടു. 'നാലു പുരുഷന്മാർ കെട്ടഴിഞ്ഞു തീയിൽ നടക്കുന്നതു ഞാൻ കാണുന്നു. അവക്ക് ഒരു കേടും തട്ടീട്ടില്ല. നാലാമത്തവന്റെ രൂപം ഒരു ദൈവപുത്രനോടു് ഒത്തിരിക്കുന്നു'. അപകടത്തിലായ അപ്പോളോസഞ്ചാരികളുടെ ദേഹത്തിനു തീ പിടിക്കാതെയും അവരുടെ തലമുടി കരിയാതെയും കാൽച്ചട്ടയ്ക്കു കേടുപററാതെയും തീയുടെ മണംപോലും തട്ടാതെയും ഇരുന്നു. നെബൂഖദ്നേസർ ശദ്രക്കിന്റെയും മേശക്കിന്റെയും അബേദ്നഗോവിന്റെയും ദൈവം വാഴ്ത്തപ്പെട്ടവൻ എന്നു പറഞ്ഞതുപോലെ ലോവലിന്റെയും ഹെയ്സിന്റെയും സ്വൈഗാർട്ടിന്റെയും ദൈവം വാഴ്ത്തപ്പെട്ടവൻ എന്നു പറയിക്കാൻ അപ്പോളോ 13 സഹായിച്ചു എന്നതു് ഒരു വലിയ നേട്ടമാണ്.

പുസ്തകാഭിപ്രായങ്ങൾ

# മാനസികരോഗചികിത്സാപ്രവേശിക

ഗ്രന്ഥകർത്താ: റവ. ഡോക്ടർ അലക്സാണ്ടർ ററി. മങ്ങാട്ടമ്പിള്ളിൽ, അങ്കമാലി സൗത്ത് P. O.

പല മാനസികരോഗങ്ങളും ഭൂതബാധയായി കരുതപ്പെടുന്ന ഒരു രീതി ഇക്കാലത്തും കുറവല്ല. എന്നാൽ മനസ്സിൻെറ രോഗബാധയാണ് അവ എന്നത്രേ മനശ്ശാസ്ത്രവിദഗ്ദ്ധന്മാർ സയുക്തികം സമർത്ഥിച്ചിട്ടുള്ളത്. മനസ്സും ശരീരവും പരസ്പരം ദൃഢമായി ബന്ധപ്പെട്ടിരിക്കുന്നവയാണെന്നുള്ള വസ്തുത ഏവരും സമ്മതിക്കും. ശരീരത്തെ ഒരു വണ്ടിയോട് ഉപമിക്കാമെങ്കിൽ മനസ്സിനെ അതിൻെറ ഡ്രൈവറായി സങ്കല്പിക്കാം. കാരണം മനസ്സിൻെറ വ്യാപാ

---

ദ്ധ്യസ്ഥപ്രാർത്ഥന—മററുള്ളവർക്കുവേണ്ടിയുള്ള അപേക്ഷ—ക്രിസ്തീയചുമതലയിൽ സർവപ്രധാനമാണല്ലോ.

ഞങ്ങൾക്ക് ആവശ്യമുള്ള അപ്പം ഇന്നു ഞങ്ങൾക്കു തരണമെ. ചിലർ ഈ ഭാഗം തെററായി എന്നും എന്നു ചൊല്ലുന്നുണ്ട്. അതതു ദിവസത്തെ ആവശ്യം മാത്രമാണ് ആവശ്യപ്പെടുവാൻ നമുക്ക് അവകാശം. ജീവസന്ധാരണത്തിന് അത്യന്താപേക്ഷിതമായതിൽ പരിമിതമായ അംശം (daily bread) മാത്രമെ നാം യാചിക്കേണ്ടതുള്ളു. നാളയെക്കുറിച്ച് ചിന്തിക്കുകയോ, ഭാവിയെക്കുറിച്ച് ആശങ്കാകുലരായിത്തീരുകയോ ചെയ്യേണ്ടതില്ല. 'ആകയാൽ നാം എന്തു തിന്നും, എന്തു കുടിക്കും, എന്തുടുക്കും എന്നിങ്ങനെ നിങ്ങൾ വിചാരപ്പെടരുത്..... മുമ്പെ അവൻെറ രാജ്യവും നീതിയും അന്വേഷിപ്പിൻ....അതുകൊണ്ട് നാളെയ്ക്കായി വിചാരപ്പെടരുത്....' (മത്താ. 6: 31–34). നമ്മുടെ ആവശ്യങ്ങൾക്കു തുടർച്ചയായി നാം ദൈവത്തിൽ ആശ്രയിക്കുകയും തന്നോട് അപേക്ഷിക്കുകയുമാണ്" അഭിലഷണീയം. സമ്പത്തും ദാരിദ്ര്യവും കൂടാതെ നിത്യവൃത്തിക്കാവശ്യമായവ മാത്രമെ ക്രിസ്ത്യാനിക്കുവേണ്ടതുള്ളു.

വി. ആഗസ്തീനോസിനെപ്പോലുള്ള പിതാക്കന്മാർ 'അപ്പം' എന്നതിനു വളരെ വിപുലമായ അർത്ഥം കല്പിക്കുന്നുണ്ട്. "The Sacrament of Christ's body which we receive daily'–നാം ദിവസവും സ്വീകരിക്കുന്ന ക്രിസ്തുവിൻെറ ശരീരമാകുന്ന വിശുദ്ധ രഹസ്യം–എന്ന് അദ്ദേഹം അപ്പത്തെക്കുറിച്ചു പറയുന്നു. (Augustine The Sermon on the Mount) വി. ആഗസ്തീനോസ് ജീവിച്ചിരുന്ന അഞ്ചാം ശതകത്തിൽ ചില സ്ഥലങ്ങളിൽ വി. കുർബാന ദിവസവും സ്വീകരിക്കുന്ന രീതിയും, മററു ചിലയിടങ്ങളിൽ ഒരു നിശ്ചിതകാലയളവിൽ (at certain intervals) സ്വീകരിക്കുന്ന പതിവും ഉണ്ടായിരുന്നു. ദിവസവും ഈ ദിവ്യരഹസ്യത്തിൽ പങ്കാളികളാകുന്നതാണ് കൂടുതൽ അഭികാമ്യമായി അദ്ദേഹം കരുതിയത്.

ദിവസേന വി. കുർബാന സ്വീകരിക്കുന്ന രീതി സാർവത്രികമായിരുന്നില്ല. ആയതിനാൽ വ്യാപകമായ ഈ അർത്ഥം ഉപയോഗിക്കുന്നത് ദിവസേന വി. കുർബ്ബാന സ്വീകരിക്കാത്ത നിരവധി ക്രിസ്ത്യാനികൾക്ക് ഈ പ്രാർത്ഥന ഉപയോഗിക്കുന്നതിനുതന്നെ തടസ്സമായിത്തീരാം. ആയതുകൊണ്ട് ഇതു മാത്രമല്ല, ഇതിൻെറ അർത്ഥം എന്ന് അദ്ദേഹം വിശദീകരിക്കുന്നുണ്ട്. ശാരീരികഭക്ഷണം—ഭൗതികാവശ്യങ്ങൾ—ഇവയെക്കാൾ പരമപ്രധാനമാണ് ആത്മികഭക്ഷണം എന്ന് മനസ്സിലാക്കുന്നതിനു വി. ആഗസ്തീനോസിൻെറ വ്യാഖ്യാനം സഹായിക്കുന്നുണ്ട്. 'ഒരു മനുഷ്യൻ സർവലോകവും നേടീട്ടും, തൻെറ ജീവനെ നഷ്ടപ്പെടുത്തിയാൽ അവനു് എന്തു പ്രയോജനം' (വി. മത്താ. 16: 26) എന്ന കർത്താവിൻെറ തിരുവചനവും ഇതത്രെ വ്യക്തമാക്കുന്നത് (തുടരും).

ഗതിയനുസരിച്ചാണു ശരീരം പ്രവത്തിക്കുന്നതു്. ഭ്രാന്തു്, അപസ്മാരം ഇവ മനോരോഗങ്ങളാണെന്നു സമ്മതിക്കപ്പെട്ടിട്ടുണ്ടു്. അന്ധത, മൂകത, ബധിരത, ആസ്ത്മാ ആദിയായി ശാരീരികമായി കാണപ്പെടുന്ന രോഗങ്ങളുടെ മൂലകാരണവും മാനസികമാണെന്നത്രേ മാനസികശാസ്ത്രവിദഗ്ദ്ധന്മാരുടെ അഭിപ്രായം.

ഭയം, ദുഃഖം, സംശയം എന്നിത്യാദികൾ മനസ്സിൻെറ സമനില തെററുന്നതിൻെറ ഫലങ്ങളാണു്. അവ ശരീരത്തിലെ രക്ത ഓട്ടത്തെയും നാഡിവ്യൂഹത്തെയും മസ്സിലുകളെയും മററും ബാധിക്കുമ്പോൾ ശാരീരികാസ്വാസ്ഥ്യങ്ങളായി പ്രത്യക്ഷപ്പെടുന്നു. മൂലകാരണം കണ്ടുപിടിക്കാതെ ശാരീരികചികിത്സകൾ ചെയ്യുന്നതുകൊണ്ടു് രോഗം ഭേദമാകാതെവരുന്നു. ഇതു് രോഗികളെയും രക്ഷകർത്താക്കളെയും നിരാശതയിലേക്കു തള്ളിവിടുന്നു. ഈ വസ്തുത കാര്യകാരണസഹിതം ഗ്രന്ഥകർത്താവു് നമ്മുടെ മുമ്പിൽ വയ്ക്കുന്നുണ്ടു്. ഒരു മാനസികരോഗചികിത്സാവിദഗ്ദ്ധനായ ബ. അച്ചൻ ഈദൃശരോഗങ്ങൾ വിജയപൂർവം കൈകാര്യം ചെയ്യതിൻെറ ഉദാഹരണങ്ങളാണു്, പുസ്തകത്തിൽ വിവരിച്ചിട്ടുള്ള വയറുപിടിച്ചുകലക്കിയ പ്രേതം, വിവാഹത്തിനു ശ്രമിച്ച പ്രേതം, തലപിടിച്ചാട്ടിയ ചാത്തൻ, അവകാശം വാങ്ങാൻവന്ന ചാത്തൻ, ആദ്യഭാര്യയുടെ പ്രേതം രണ്ടാമത്തെ ഭാര്യയിൽ, പൂച്ചയായിവന്ന കർത്ത്യാനി, തീ—തീ—നരകം എനിക്കു പൊള്ളുന്നു, കുട്ടിച്ചാത്തൻെറ വിക്രിയകൾ, തള്ളക്കുററിൽനിന്നും രക്ഷ പ്രാപിച്ച സ്ത്രീ എന്നിവ. ഇതെഴുതുന്ന ആൾ ഇയ്യിടെ പരിചയപ്പെട്ട ഒരാൾ പറയുകയുണ്ടായി, അയാളുടെ ഏകാന്തതയിൽ ചെവികളിൽ എപ്പോഴും ആത്മാക്കൾ സംസാരിച്ചുകൊണ്ടിരിക്കുന്നു എന്നു്. ചിലപ്പോൾ വലിയ ജനക്കൂട്ടത്തിൻെറ ആരവാരവം പോലെയും കേൾക്കാമത്രേ. അധോമുഖനായി ചിന്താഭരിതനായി നടക്കുന്ന ഈ സുഹൃത്തിൽ കണ്ട പ്രത്യേകതകളെപ്പററി ആരാഞ്ഞപ്പോഴാണിവ ഗ്രഹിക്കാൻ ഇടയായതു്. ഈ ആൾക്കു കണ്ണിൻെറ കാഴ്ചതന്നെ നഷ്ടപ്പെട്ടുകൊണ്ടിരിക്കയാണെന്നാണു പറഞ്ഞതു്. കണ്ണിൻെറ ചികിത്സയ്ക്കു് ഒരു ഡോക്ടറെ സമീപിക്കുവാൻ ഗുണദോഷിച്ചപ്പോൾ അതു പാപമാണെന്നാണു് ഈ സുഹൃത്തു പറഞ്ഞതു്. ഈ കാഴ്ചകുറവും എപ്പോഴുമില്ലത്രേ. ഈ അനുഭവങ്ങളുടെ ആരംഭം ആകസ്മികമായുണ്ടായ ഒരു ഭയത്തിൻെറ ഫലമാണെന്നു് അദ്ദേഹം വ്യക്തമാക്കി. ഇപ്രകാരം മനസ്സിൻെറ സമനില തെററി കഷ്ടപ്പെടുന്നവരെ ബ. മങ്ങാട്ടമ്പിള്ളിൽ അച്ചനെപ്പോലുള്ള മാനസികരോഗചികിത്സകക്കു് ഫലപ്രദമായി സഹായിക്കാൻസാധിക്കും. ബ. അച്ചനെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിൻെറ ചികിത്സയ്ക്കുള്ള പശ്ചാത്തലം ആദ്ധ്യാത്മികവീക്ഷണത്തിലടിയുറച്ചതാണു് എന്ന ഒരു പ്രത്യേകതയുണ്ടു്. പ്രാർത്ഥനാപൂർവം അദ്ദേഹം കൃത്യനിർവഹണം ചെയ്യുന്നു. പ്രാർത്ഥനകൾ പുസ്തകത്തിൽ ചേർത്തിട്ടുമുണ്ടു്. ശാരീരികവും മാനസ്സികവുമായ സൗഖ്യത്തോടൊപ്പം ആത്മികവെളിച്ചം വീശി രോഗിക്കു മാർഗ്ഗദർശനം നൽകാൻ സാധിക്കുന്നതു് ഒരു നിസ്സാരകാര്യമല്ല. 'മാനസികരോഗത്തിനു ചികിത്സിക്കുന്ന ഓരോ ഡോക്ടറും ഓരോ പുരോഹിതൻകൂടി ആയിരിക്കണം' എന്നു ബ. അച്ചൻ പറഞ്ഞിരിക്കുന്നതു് ശ്രദ്ധേയമത്രേ. വി.

FOR FAVOURS RECEIVED







C. V. Eapen, കുഞ്ഞിക്കുഴി

ഒരു വിശ്വാസി, ആൻഡമാൻസ്.

Alice P. Abraham, S. Wynad. Excuse delay

കുമ്പസ്സാരക്കൂദാശയിലൂടെ പാപമോചനവും ആത്മസമാധാനവും നൽകാൻ അധികാരം പ്രാപിച്ചിരിക്കുന്ന ഒരു വൈദികൻ മന:ശാസ്ത്രപരമായവിജ്ഞാനം സമ്പാദിച്ചിരിക്കുന്നതുവളരെ പ്രയോജനപ്രദമായിരിക്കും. ആകെക്കൂടി വളരെ രസകരവും വിജ്ഞാനപ്രദവുമായ ഈ ലഘുഗ്രന്ഥത്തിന്റെ മൂന്നു പ്രതികം ഇതിനകം തീന്നുകഴിഞ്ഞു. പരിഷ്ക്കരിച്ചു 4–ാം പതിപ്പാണിപ്പോൾ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ളതു് എന്നു പറയുമ്പോൾ ജനശ്രദ്ധയെ എത്ര അവഗാഢമായി ഈ ഗ്രന്ഥം ആകർഷിച്ചിരിക്കുന്നു എന്നു മനസ്സിലാക്കാം. അനുഭവസ്ഥരുടെ സാക്ഷ്യങ്ങളും ഇതിൽ ചേത്തിട്ടുണ്ടു്. ഒരു രൂപാമാത്രം വിലയുള്ള ഈ പുസ്തകം മേൽ കാണിച്ചിട്ടുള്ള വിലാസത്തിൽ ഗ്രന്ഥകത്താവിനു് എഴുതിയാൽ ലഭിക്കുന്നതാണു്.

---

## "പരുമല കൊച്ചുതിരുമേനി"

ഗ്രന്ഥകത്താ:

**ശ്രീ പി. എൻ. ചാക്കോ എം. ഏ. ബി. ററി.**

വിശുദ്ധന്മാരുടെയും മഹാന്മാരുടെയും ജീവചരിത്രങ്ങൾക്കു് സമുന്നതമായ ഒരു സ്ഥാനമുണ്ടു്. കാരണം അവ വിജ്ഞാനത്തെമാത്രം ലക്ഷ്യമാക്കിയുള്ളവയല്ല. വളരുന്ന തലമുറയുടെ പ്രായോഗികജീവിതത്തിൽ അനുകരണീയങ്ങളായിരിപ്പാൻവേണ്ടിക്കൂടിയാണു്. പ. പരുമലതിരുമേനിയുടെ ജീവിതം മലങ്കരസഭയ്ക്കു് എക്കാലവും പ്രചോദനം നൽകാൻ പര്യാപ്തമാകയാൽ തിരുമേനിയെപററി കൂടുതൽ കൂടുതൽ ഗ്രന്ഥങ്ങൾ എഴുതപ്പെടേണ്ടതത്രേ. ഈ വഴിക്കുള്ള ഗ്രന്ഥകത്താവിന്റെ പരിശ്രമം അനുകമാദനം അർഹിക്കുന്നു. വസ്തുതകളിൽ അങ്ങിങ്ങായി ചില പിശകുകൾ കടന്നുകൂടിയിട്ടില്ലയോ എന്നു സംശയിക്കുന്നു. വെട്ടിക്കൽ ദയറായെപററി അതു മുളന്തുരുത്തി പള്ളിയുടെ ഒരു കുരിശുപള്ളിയാണെന്നു പറഞ്ഞിരിക്കുന്നതു (പേജ് 10) ശരിയല്ല. അതു് ഒരു ദയറാ ആണു്. ഇതിനു മുമ്പു് പരുമലതിരുമേനിയെ പററി എഴുതപ്പെട്ടിട്ടുള്ള ചരിത്രങ്ങളിൽ അതു് ഒരു ദയറായായാണെന്നാണ കണ്ടിട്ടുള്ളതു്. അതു സമുദായംവകയും മലങ്കര മെത്രാപ്പോലീത്തായുടെ നേരിട്ട ഭരണത്തിൽപെട്ടതുമായ ദയറായാണു് (അങ്ങിനെ കോടതിവിധിയുമുണ്ടു്). ആ സ്ഥിതിക്കു വെട്ടിക്കൽ ദയറാ എന്നുതന്നെ പറയേണ്ടതായിരുന്നു.

'കഴിഞ്ഞ തലമുറയിലെ പ്രശസ്തരായ വൈദികശ്രേഷ്ഠന്മാർ പലരും തിരുമേനിയുടെ അന്തേവാസികളായി അഴിപ്പുരയിൽ താമസിച്ചിട്ടുള്ളവരാണു്' എന്നു പറഞ്ഞു് ചൂണ്ടിക്കാണിച്ചിരിക്കുന്നവരുടെ കൂട്ടത്തിൽ (പേജ് 21) പരുമല തിരുമേനിയുടെ ഏററം വാൽസല്യശിഷ്യനായിരുന്ന കാലംചെയ്ത മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ തിതിരുമേനിയുടെ പേരു് അവശ്യം പ്രസ്താവിക്കപ്പെടേണ്ടതായിരുന്നു.

'നിരണം മെത്രാസനത്തിന്റെമാത്രം മെത്രാപ്പോലീത്താ ആയിട്ടാണു കൊച്ചുതിരുമേനിയെ വാഴിച്ചതു് എങ്കിലും മാർ യൂലിയോസ് മെത്രാപ്പോലീത്താ കാലംചെയ്തപ്പോൾ തുമ്പമൺ ഇടവകയുടെ ഭരണവും പാത്രിയക്കീസ് ബാവാ കൊച്ചുതിരുമേനിയെ ഏല്പിച്ചു' എന്നു 22–ാം പേജിൽ പറഞ്ഞിരിക്കുന്നു. എന്നാൽ 17–ാം പേജിൽ കോനാട്ട മാർ ഗീവറുഗീസ് യൂലിയോസ് തിരുമേനിയെപററി 'അദ്ദേഹം 'തുമ്പമൺ ഇടവകയുടെ മെത്രാനായിട്ടാണ വാഴിക്കപ്പെട്ടതു്; പക്ഷെ അദ്ദേഹം ഇടവകഭരണത്തിൽ കാര്യമായി പ്രവേശിച്ചില്ല' എന്നും പറയുന്നു. ആ സ്ഥിതിക്കു് തുമ്പമൺ ഇടവകയുടെ ഭരണനിർവ്വഹണം നടത്തിയതു് ആരാണു്? മലങ്കര മെത്രാപ്പോലീത്താ മാർ ജോസഫ് ദീവന്നാസ്യോസ് തിരുമേനി നേരിട്ടുതന്നെയാണു്. മലങ്കരമെത്രാപ്പോലീത്താ, തന്റെ വാൽസല്യഭാജനമായിരുന്ന കൊച്ചുതിരുമേനിക്കു് തുമ്പമൺ ഇടവകയുടെ ഭരണം ഏല്പിച്ചു കൊടുക്കുകയാണുണ്ടായതു്.

'1889–ൽ ജൂലായിയിൽ അൽവാറീസ് റമ്പാച്ചനെ മാർ യൂലിയോസ് എന്ന പേരിൽ ....കോട്ടയത്തുവച്ചു മെത്രാനായി വാഴിച്ചതിൽ കൊച്ചുതിരുമേനി സംബന്ധിച്ചിരുന്നു' (പേജ് 23) സംബന്ധിക്കമാത്രമായിരുന്നില്ല തിരുമേനിയായിരുന്ന അൽവാറീസ് മെത്രാച്ചന്റെ മേല്പട്ടസ്ഥാനാഭിഷേകത്തിലെ പ്രധാന കാർമ്മികൻ.

പുസ്തകരചനയ്ക്കു ഗ്രന്ഥകത്താവിനെ പ്രേരിപ്പിച്ചതു് പ. പരുമലതിരുമേനിയോടുള്ള അദ്ദേഹത്തിന്റെ അഗാധമായ ഭക്തിയാണു്. 'തിരുമേനിയെപററി ചരിത്രഗ്രന്ഥങ്ങളിൽ

നുമ്പും ലഭിച്ച വിവരങ്ങളും അദ്ദേഹത്തെ നേരിട്ടു് അറിയുന്നവരിൽനിന്നും കിട്ടിയ അറിവുകളും ചേർത്താണു്'' അദ്ദേഹം ഈ പുസ്തകം എഴുതിയിട്ടുള്ളതു്. തിരുമേനിയുടെ വ്യക്തിമാഹാത്മ്യവും വിശുദ്ധ ജീവിതവും ഈ പുസ്തകത്തിൽ നന്നായി പ്രതിഫലിച്ചിട്ടുണ്ടു്. ലളിതമായ ഭാഷയും, ഹൃദ്യമായ വാചകഘടനയും ഈ പുസ്തകത്തെ ആസ്വാദ്യജനകമാക്കിയിരിക്കുന്നു. പരിശുദ്ധ പിതാവിന്റെ അതിമനോഹരമായ ചിത്രവും, റീനിവിലാത്തി, മാർ ഈവാനിയോസ് (മുറിമററത്തു ബാവാ) പുലിക്കോട്ടു തിരുമേനി, കടവിൽ മാർ അത്താനാസ്യോസ്, മാർ യൂലിയോസ് അൽവാറീസ് എന്നീ പിതാക്കന്മാരും മററും ചേർന്നുള്ള ചരിത്രപ്രധാനമായ ചിത്രവും ഈ പുസ്തകത്തിന്റെ മാററു വർദ്ധിപ്പിക്കുന്നു. ശ്രീ പി. എൻ. ചാക്കോ, കളപ്പുരയ്ക്കൽ, മണർകാട്ട് എന്ന വിലാസത്തിൽ എഴുതിയാൽ ഈ പുസ്തകം ലഭിക്കുന്നതാണു്. ഇതിന്റെ വില രൂ 1–25 ഒട്ടും കൂടുതലല്ല.

---

## വാർത്തകൾ

### ഹെഡ്മാസ്റ്റേഴ്സ് കോൺഫറൻസ്

കോട്ടയം ഭദ്രാസനത്തിലെ സൺഡേസ്കൂൾ ഹെഡ്മാസ്റ്ററന്മാരുടെ 8–ാമതു് കോൺഫ്രൻസ് ഏപ്രിൽ 25–ാംതീയതി എം. ഡി. സിമ്മനാരിയിൽവച്ചു നടത്തപ്പെട്ടു.

ഉൽഘാടനയോഗത്തിൽ ബ. ഡേവിഡ് കോർ എപ്പിസ്കോപ്പാ ആദ്ധ്യക്ഷം വഹിച്ചു. ഭദ്രാസനമത്സരവിജയികൾക്കു് സമ്മാനദാനം നടത്തി. ബ. ഫാദർ പി. വി. ജോസഫ് ബൈബിൾക്ലാസ്സെടുത്തു.

സൺഡേസ്കൂൾ പാഠപദ്ധതിയും പുസ്തകങ്ങളും എന്ന വിഷയത്തെ പുരസ്ക്കരിച്ച് ഒരു ചർച്ചാസമ്മേളനം നടത്തപ്പെട്ടു. ഇന്നത്തെ പാഠപുസ്തകങ്ങൾ പരിഷ്ക്കരിക്കേണ്ടതാണെന്നും ഏഴ ക്ലാസ്സുകൊണ്ടു് അവ പഠിപ്പിച്ചുതീർത്തക്കവണ്ണം വ്യത്യാസപ്പെടുത്തണമെന്നും വിശ്വാസസത്യങ്ങൾ രസകരമായി പഠിപ്പിക്കാൻ കഴിയണമെന്നും, ശാസ്ത്രത്തിന്റെ വളർച്ചയനുസരിച്ചു് 8 മുതൽ 10 വരെ ക്ലാസ്സുകളിൽ കൂടുതൽ പുസ്തകങ്ങൾ ഉൾപ്പെടുത്തണമെന്നും നിർദ്ദേശിക്കപ്പെട്ടു.

### കാരിക്കോട്ട്

കാരിക്കോട്ട് സെൻറ് മേരീസ് പള്ളിയിലെ പ്രധാന പെരുന്നാളും പ്രസംഗയോഗവും ഏപ്രിൽ 19, 20, 21 തീയതികളിൽ സംഘോഷം നടത്തപ്പെട്ടു.

### തുമ്പമൺഭദ്രാസന വാർഷികപ്പൊതുയോഗം

തുമ്പമൺഭദ്രാസനപ്പൊതുയോഗം ഭദ്രാസന മെത്രാപ്പോലീത്താ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയുടെഅദ്ധ്യക്ഷതയിൽ 1970 ഏപ്രിൽ 25–ാംതീയതി സമ്മേളിച്ചു. '69–ലെ വാർഷികറിപ്പോർട്ടും രണ്ടുലക്ഷത്തിഎൺപതിനായിരം രൂപയുടെ തെരട്ടും വായിച്ചു. 1970 ലേക്കുള്ള 3 1/2 ലക്ഷം രൂപയുടെ ബഡ്ജററ് ഭദ്രാസനസെക്രട്ടറി ഡീക്കൻ സി. വി. മാത്യൂസ് അവതരിപ്പിച്ചു. സാമ്പത്തികശേഷിയില്ലാത്ത വിദ്യാർത്ഥികൾക്കു 'പുത്തൻകാവിൽ മാർ പീലക്സീനോസ് മെമ്മോറിയൽ' സ്ക്കോളർഷിപ്പ്, മലയോരത്തുള്ള പുതിയ ഇടവകകൾക്കു ഗ്രാൻറ്, ഭദ്രാസനമെഡിക്കൽമിഷ്യനു് ഒരു ലക്ഷം രൂപ ഗ്രാൻറ് എന്നിവയാണു് ബഡ്ജററിലെ പ്രധാന ചെലവിനങ്ങൾ. രണ്ടു ലക്ഷം രൂപയുടെ വരവു്ചെലവു്കളാണു് ഭദ്രാസനശമ്പളപദ്ധതിയിൽ കൊള്ളിച്ചിരിക്കുന്നതു്. ചില നൂതനപദ്ധതികളും ആവിഷ്ക്കരിച്ചു.

1) രോഗികളും വാർദ്ധക്യവിവശരുമായ പട്ടക്കാർക്കു താമസിക്കാനും ആവശ്യമുള്ളവർക്കു് ശിഷ്ടായുസ്സു് കഴിച്ചുകൂട്ടാനുമായി ഒരു സ്ഥാപനം (വൈദികസദനം) ആരംഭിക്കുവാൻ തീരുമാനിച്ചു. ആയതിലേക്കു തുമ്പമൺ വലിയപള്ളി ഇടവകയുടെ 2 ഏക്കർ സ്ഥലം ദാനം നൽകുന്നതിനു് ആ പള്ളിക്കാർ ആലോചിച്ചുകൊണ്ടിരിക്കുന്നതായി യോഗത്തെ അറിയിച്ചു.

2) നമ്മുടെ സഭാസംബന്ധമായ പുരാതന വസ്തുക്കൾ ശേഖരിച്ചു പ്രദർശിപ്പിക്കുന്നതിനു് ഒരു മ്യൂസിയം തുടങ്ങാനും യോഗം തീരുമാനിച്ചു.

3) ഒരു Guidance ബ്യൂറോ തുടങ്ങി, ജോലി അന്വേഷിക്കുന്ന ഭദ്രാസനത്തിലുള്ള ചെറുപ്പക്കാർക്കു വേണ്ട ഉപദേശങ്ങളും അത്യാവശ്യമുള്ളവർക്കു യാത്രക്കൂലിയും കൊടുക്കാൻ തീരുമാനിച്ചു.

ഇടവകമെത്രാപ്പോലീത്താ തിരുമേനിയുടെ പൌരോഹിത്യരജതജൂബിലിയാഘോഷം 1970 ഡിസംബറിൽ വിപുല പരിപാടികളോടുകൂടി കൊണ്ടാടുന്നതിനും തീരുമാനിച്ചു.

# സൺഡേസ്കൂൾ കേന്ദ്രആപ്പീസ് മന്ദിരം ഉൽഘാടനം ചെയ്തു

(സ്വ—ലേ) കോട്ടയം, 2–5–70

പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭാ സൺഡേസ്കൂൾ അസോസിയേഷൻവകയായി അറുപതിനായിരത്തിൽപരം രൂപാ ചെലവാക്കി ദേവലോകം അരമനയുടെ സമീപത്തായി പണിയിച്ചിട്ടുള്ള മനോഹരമായ കേന്ദ്ര ആപ്പീസ് മന്ദിരത്തിൻെറ കൂദാശയും ഔപചാരികമായ ഉത്ഘാടനവും 1970 മെയ് 1–ാം തീയതി വെള്ളിയാഴ്ച 10 മണിക്ക് പ. കാതോലിക്കാ ബാവാ തിരുമേനി, പൗലൂസ് മാർ പീലക്സീനോസ്, ദാനിയേൽമാർപീലക്സീനോസ്, തോമസ് മാർ തീമോത്തിയോസ് എന്നീ തിരുമേനിമാരുടെയും വളരെയധികം വൈദികരുടെയും, സൺഡേസ്കൂൾ പ്രവർത്തകരുടെയും സാന്നിദ്ധ്യത്തിൽ നിർവ്വഹിച്ചു.

മന്ദിരത്തിൻെറ ഉത്ഘാടനത്തിനായി പ. തിരുമേനിയെ ക്ഷണിച്ചുകൊണ്ട് ബ. ഡേവിഡ് കോർ എപ്പിസ്കോപ്പാ പ്രസംഗിക്കുകയുണ്ടായി. മന്ദിരം നിർമ്മിക്കുവാൻ ഭാഗ്യം ലഭിച്ചതിലുള്ള സന്തോഷം പ്രകടിപ്പിച്ചതോടൊപ്പം കാർഡു പിരിവുമൂലം നാല്പത്തയ്യായിരത്തോളം രൂപാ പിരിച്ചെടുത്ത് കേന്ദ്രആപ്പീസ് മന്ദിരത്തിൻെറ നിർമ്മാണത്തിനായി നൽകിയ സൺഡേസ്കൂൾ കുട്ടികളുടെ പ്രവർത്തനത്തെ ബ. അച്ചൻ അഭിനന്ദിക്കുകയുണ്ടായി.

സഭയിലെ ഏററം പ്രധാന സ്ഥാപനം സൺഡേസ്കൂൾ ആണെന്നും ശിശുപരിശീലനമാണ് സഭയെ വിശ്വാസത്തിൽ ഉറപ്പിക്കുന്നതും, വളത്തുന്നതും എന്നും ധർമ്മം ചെയ്യുന്നതാണ് ധനത്തിനു രക്ഷ എന്നും ഉൽഘാടനം ചെയ്തുകൊണ്ട് പ. ബാവാ തിരുമേനി പ്രസ്താവിച്ചു.

തുടർന്നു നടന്ന സമ്മേളനത്തിൽ പൗലൂസ് മാർ പീലക്സീനോസ് തിരുമേനി ആദ്ധ്യക്ഷം വഹിക്കുകയും ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി സമ്മേളനം ഉത്ഘാടനം ചെയ്യുകയും മാർ തീമോത്തിയോസ് തിരുമേനി പ്രസംഗിക്കുകയും ചെയ്തു.

സൺഡേസ്കൂൾ പ്രസ്ഥാനത്തിൻെറ പരപ്പും ആഴവും വർദ്ധിപ്പിക്കേണ്ടതിൻെറ ആവശ്യകത ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി ചൂണ്ടിക്കാട്ടി. സമുദായത്തിൻെറ ഭാവി കുട്ടികളുടെ കൈകളിലാണെന്നും. അതിനാൽ എല്ലാ കുട്ടികളെയും സൺഡേസ്കൂളിൽ കൊണ്ടുവരുവാൻ മാർഗ്ഗം ഉണ്ടാക്കണമെന്നും, വിവാഹക്കുറി കൊടുക്കുമ്പോഴും സൺഡേസ്കൂൾ വിദ്യാഭ്യാസത്തെക്കുറിച്ച് അന്വേഷിച്ചാൽ കൊള്ളാമെന്നും തിരുമേനി അനുസ്മരിപ്പിച്ചു. സൺഡേസ്കൂൾ പ്രവർത്തനം കേവലം വിജ്ഞാനത്തിനുവേണ്ടി നിർദ്ദേശംകൊടുക്കുവാൻ മാത്രമുള്ളതല്ലെന്നും കുട്ടികളെ സജീവക്രിസ്ത്യാനികളാക്കിത്തീർക്കുവാനുള്ള കളരിയാണെന്നും, വിശ്വാസം പഠിക്കുവാനും ജീവിതത്തെ സ്വർശിക്കുവാനും പര്യാപ്തമായ ആരാധനാജീവിതത്തിൽ കുട്ടികളെ വളർത്തിയെടുക്കണമെന്നും തിരുമേനി ഉത്ബോധിപ്പിച്ചു.

ഒരു ലക്ഷത്തിൽപരം വിദ്യാർത്ഥികളും, പതിനായിരത്തിൽപരം അദ്ധ്യാപകന്മാരും, ആയിരത്തിലധികം വിദ്യാലയങ്ങളുമുള്ള നമ്മുടെ സൺഡേസ്കൂളിൻെറ വളർച്ചയ്ക്കുവേണ്ടി ഇനിയും ത്യാഗങ്ങൾ സഹിക്കണമെന്നും, കുറവുകളെ കണ്ടുപിടിച്ച് നീക്കംചെയ്യണമെന്നും സൺഡേസ്കൂൾ അസോസിയേഷൻ വകയായി ഒരു മാസിക പ്രസിദ്ധീകരിക്കണമെന്നും അദ്ധ്യക്ഷപ്രസംഗത്തിൽ പൗലൂസ് മാർ പീലക്സീനോസ് തിരുമേനി ചൂണ്ടിക്കാണിച്ചു.

സൺഡേസ്കൂൾ പ്രവർത്തകരുടെ പ്രധാന ലക്ഷ്യം—ശ്രദ്ധ—വേണ്ടതു് സഭയോടുള്ള സ്നേഹം കുട്ടികളിൽ വളർത്തിയെടുക്കുക എന്നതിലായിരിക്കണമെന്നും ഭൂമിയെ ആകമാനം കണ്ട ഈകാലത്തിൽ നാം സഭയെ ആകമാനം കാണണമെന്നും പ്രസംഗമദ്ധ്യെ മാർ തീമോത്തിയോസ് തിരുമേനി ഉത്ബോധിപ്പിച്ചു. സേവനം സേവനം എന്നു പറയുന്നതോടൊപ്പം വേതനം വേതനം എന്ന മുറവിളി ഉണ്ടാകാതെ, വേതനത്തിനുവേണ്ടിയല്ല, വേദനയ്ക്കുവേണ്ടി സഭയിലെ പ്രവർത്തകർ മുന്നിട്ടിറങ്ങണമെന്നും തിരുമേനി ഓർമ്മപ്പെടുത്തി.

സഹകരണബുദ്ധിയോടുകൂടിയുള്ള പ്രവർത്തനമാണ് സൺഡേസ്കൂൾ മന്ദിരത്തിൻെറ വളർച്ചയ്ക്ക് ഏററം സഹായിച്ചതെന്നും മന്ദിരത്തിൻെറ രണ്ടാം നിലയും എത്രയും വേഗം പണിതു തീർക്കുവാൻ എല്ലാവരും സഹകരിച്ചു പ്രവർത്തിക്കണമെന്നും സ്വാഗതപ്രസംഗമദ്ധ്യെ ബ. കണിയാമ്പറമ്പിൽ കുര്യൻ കോർ എപ്പിസ്കോപ്പാ അനുസ്മരിപ്പിക്കുകയുണ്ടായി.

ഉച്ചയ്ക്കു ശേഷം ചർച്ചാസമ്മേളനവും ഉണ്ടായിരുന്നു.

---

THE MALANKARA SABHA
Licence No. 475 Dated 11th April 1946—Registered No. K 24.

**കോട്ടയം മെത്രാസനം—വൈദിക സ്ഥലം മാററം**

ഒരുവട്ടിത്ര ഏബ്രഹാം കത്തനാരെ പാക്കിൽ സെൻററ് തോമസ് പള്ളിയിലേക്കും തോട്ടയ്ക്കാട്ട് മാർ ഇഗ്നാത്യോസ്പള്ളിയിലേക്കുമായും, എൻ. ഡി. ദാനിയേൽകത്തനാരെ പാമ്പാടി മർത്തമറിയം പള്ളിയിലേക്കും പാമ്പാടി സെൻററ്ജോൺസ് പള്ളിയിലേക്കും, നെടുമാവു പള്ളിവികാരിയായിരുന്ന ററി. ഐ. പൗലൂസ് കത്തനാരെ ചേറേറടം സെൻററ് മേരിസ്പള്ളിയിലേക്കും, തെക്കൻ പാമ്പാടിപള്ളി സെൻററ് തോമസ് പള്ളിയിലേക്കും, ചേന്നങ്കരി പള്ളി വികാരി കുററിയിൽ യോഹന്നാൻ കത്തനാരെ നെടുമാവു പള്ളിയിലേക്കും, പള്ളം സെഹ്യോൻപള്ളി വികാരി സി. ജി. ശമുവേൽ കത്തനാരെയും കുമരകം പുത്തൻപള്ളിവികാരി സി. കെ. കുര്യാക്കോസ്കത്തനാരെയും പരസ്പരവും സ്ഥലം മാററിയിരിക്കുന്നു. പി. സി. സ്റ്റീഫൻ കത്തനാരെ കന്നുകുഴി സെൻററ് മേരീസ് പള്ളിവികാരിയായും ചെള്ളിക്കാട്ടിൽ സൈമൺകത്തനാരെ (കണ്ടനാട്ട് മെത്രാസനം) ക്ലട്ടിക്കൽ സെൻററ്മേരിസ് പള്ളിവികാരിയായും കെ. എം. തോമസ്കത്തനാരെ (പാലക്കാട്ട്) ചേന്നങ്കരി പള്ളിവികാരിയായും നിയമിച്ചിരിക്കുന്നു.

**വൈദിക സോഷ്യലും വിനോദയാത്രയും**

കോട്ടയം ഭദ്രാസനത്തിലെ വൈദികരുടെ സോഷ്യൽ പഞ്ഞിക്കാട്ടിൽ ബ: വറുഗീസ് ജോൺ അച്ചൻെറ വസതിയിൽ, കട്ടപ്പന വെച്ച 30-4-70ൽആഘോഷിച്ചു. 30–ാംതീയതി ബുധനാഴ്ച വെളുപ്പിനു മൂന്നുമണിയ്ക്കു് പുളിക്കപ്പറമ്പിൽ ബ: ജോസപ്പ് അച്ചൻെറ വസതിയിൽനിന്നു 40 വൈദികർ സ്പെഷ്യൽ ബസ്സിൽ ഹൈറേഞ്ചിലേക്കുപുറപ്പെട്ടു 7.30-നുകുമളിയിൽ എത്തിച്ചേന്നു പ്രഭാതഭക്ഷണത്തിനു ശേഷം ബോട്ടിൽ തേക്കടി തടാകത്തിൽ ഉല്ലാസയാത്ര നടത്തി. പ്രകൃതിയുടെ മനോഹാരിതയും വന്യമൃഗങ്ങളുടെ സൌന്ദര്യവും വേണ്ടുവോളം ആസ്വദിച്ചു. 2 മണിയോടുകൂടി കട്ടപ്പനയുള്ള പഞ്ഞിക്കാട്ടിൽ ബ. വറുഗീസ്ജോൺഅച്ചൻെറ ഭവനത്തിൽ വന്നുചേന്നു. വിഭവസമൃദ്ധമായ ഉച്ചഭക്ഷണം ഉണ്ടായിരുന്നു. തേക്കടി സെൻററ്ജോർജ്ജ്, കുങ്കിരിപ്പെട്ടി സെൻററ്തോമസ്, വാഴവര സെൻററ്മേരീസ്, വണ്ടന്മേട്ട് സെൻററ് തോമസ് എന്നീപള്ളികൾ യാത്രയിൽ സന്ദർശിച്ചു തിരിയെ ഇടുക്കി ഡാം കാണുന്നതിനു പുറപ്പെട്ടു. ഇടുക്കിവഴി രാത്രി 9.30നു കോട്ടയത്തു വന്നുചേന്നു.

**കുറിപ്പ്**

കഴിഞ്ഞ ലക്കം 'മലങ്കരസഭ'യിൽ അഖില മലങ്കര മർത്തമറിയംവനിതാസമാജത്തിൻെറ സെക്രട്ടറിയായി ശ്രീമതി പെണ്ണമ്മജേക്കബിനെ തെരഞ്ഞെടുത്തു എന്നു ചേത്തിരുന്ന വാത്ത നിഷേധിച്ചുകൊണ്ടു് മിസ്സ് ആലിസ്മാണി ഒരു കുറിപ്പ് ഇവിടെ അയച്ചുതന്നിരിക്കുന്നു. മർത്തമറിയം സമാജത്തിലെ ചുമതലപ്പെട്ട ഒരു വ്യക്തിയിൽനിന്നുമാണു് പ്രസ്തുത വാത്ത മാസികയ്ക്കു ലഭിച്ചിട്ടുള്ളതു്. (പത്രാധിപർ)

**മാർ ദീവന്നാസ്യോസ് തിരുമേനിയുടെ സന്ദർശനങ്ങൾ:–നെയ്‌വേലി**

നെയ്‌വേലിയിൽ കേന്ദ്ര ഗവൺമെൻറിൻെറ വകയായി ഏകദേശം 50 ചതുരശ്രമൈൽ വിസ്തീർണ്ണമുള്ള സ്ഥലത്തു് "ലിഗ്നൈററ്" എന്ന പേരുള്ള ഒരുതരം കൽക്കരി ഖനനം ചെയ്തു്, അതുപയോഗിച്ചു് ഇലക്ട്രിസിററി ഉല്പാദിപ്പിക്കുന്നതാണു് നെയ്‌വേലിയിലെ പ്രധാന പ്രവത്തനം. കൂടാതെ "യൂറിയാ" തുടങ്ങിയ വളങ്ങളും, വിറകിനുപകരം ഉപയോഗിക്കാവുന്ന "ലിക്കോ" എന്ന കരിയും ഇവിടെ ഉല്പാദിപ്പിക്കുന്നുണ്ടു്.

പ്രസ്തുത തൊഴിൽശാലകളിൽ ഓർത്തഡോക്സ് സമുദായാംഗങ്ങളായി ഏകദേശം 100 കുടുംബങ്ങളുണ്ടു്. ഇവരെ സന്ദശിക്കുന്നതിനായി മാർ ദീവന്നാസ്യോസ് തിരുമേനി കഴിഞ്ഞ ഫെബ്രുവരിയിൽ അവിടെയെത്തി. നമ്മുടെ ഇടവകാംഗങ്ങൾ ആബാലവൃദ്ധം "സർക്യൂട്ട് ഹൗസിൽ" വച്ചു് തിരുമേനിയെ സ്വീകരിച്ചു കോൺഫറൻസ് ഹാളിൽ വച്ചു നടത്തിയ സന്ധ്യാ നമസ്കാരത്തിലും സ്വീഡിഷ് മിഷ്യൻ പള്ളിയോടുചേന്നുള്ള ഹാളിൽവച്ചു നടത്തിയ കർബ്ബാനയിലും ധാരാളംപേർ സംബന്ധിച്ചു.

സഭാസ്നേഹികളായ യുവജനങ്ങളുടെ ഒരിടവകയായിട്ടാണു് നെയ്‌വേലി ഇടവകയെക്കുറിച്ചു് മനസ്സിലാക്കുന്നതെന്നു് തിരുമേനി കല്പിക്കുകയുണ്ടായി. പ്രാത്ഥനായോഗങ്ങൾ, സ്ത്രീസമാജം, യുവജനസമാജം, സണ്ടേസ്കൂൾ മുതലായ പ്രസ്ഥാനങ്ങളിൽ ഇടവകാംഗങ്ങൾ പ്രദശിപ്പിക്കുന്ന താല്പര്യത്തെ തിരുമേനി ശ്ലാഘിക്കുകയുണ്ടായി. ഇടവകവികാരി ഫാദർ സി. സഖറിയായും തിരുമേനിയോടൊന്നിച്ചുണ്ടായിരുന്നു. (ഒ–ലേ)